# കുമാരസംഭവം

## ഒന്നാം സർഗ്ഗം

ഉണ്ടുത്തരാശയിൽ ഹിമാലയനെന്നു പേരായ്
ദേവാത്മകത്വമെഴുമദ്രികുലാധിരാജൻ;
പൂർവ്വാപരക്കടലുകൾക്കിടയിങ്കൽ നില്പൂ
പാർത്തട്ടളക്കുവതിനുള്ളൊരു ദണ്ഡുപോലെ. 1

ഗോവേഷമാണ്ടൊരിളയെ, പൃഥു ചൊന്നവണ്ണം
പൊൻപർവ്വതം കറവയിൽ പടുവായി നില്ക്കെ,
ആരെക്കിടാവിനുടെ രൂപമെടുത്തു നിർത്തി,
രത്നം മരുന്നിവ കറന്നിതു ശൈലവൃന്ദം; 2

വാരുറ്റ രത്നവിഭവങ്ങൾ വഹിക്കുമാർതൻ
സൌഭാഗ്യഹാനി ഹിമവും ബത ചെയ്വതില്ല,
ധാരാളമായ് ഗ്ഗുണമെഴുന്നതിലൊറ്റ ദോഷം
മങ്ങും; നിലാവൊളിയിലങ്കമതെന്നപോലെ; 3

അങ്ങപ്സരാംഗനകൾ ചാർത്തുമലംകൃതിക്കു
വേണ്ടുന്ന ധാതുഗണമൊക്കെയെഴുന്നമൂലം
ഓരോ നിറം മുകിലിലാണ്ടൊരകാലസന്ധ്യ-
പോലുള്ള ശൃംഗഗണമാരു വഹിച്ചിടുന്നു; 4

കൊന്നുള്ള ദന്തിയുടെ ചോര പുരണ്ട കാലിൻ
പാടൊക്കെ മഞ്ഞു കഴുകിക്കളയുന്നപോതും
ആർതന്നിടത്തു നഖരന്ധ്രമതിർത്ത മുത്താൽ
കാട്ടാളർ കണ്ടറിവതുണ്ടു മൃഗേന്ദ്രമാർഗ്ഗം; 5

മദ്ധ്യസ്ഥമേഖലവരെയ്ക്കു വരും ഘനങ്ങൾ-
തൻ ഛായയിൽ പരിചിൽ മേവിന സിദ്ധവർഗ്ഗം
താഴത്തു വൻമഴ പൊഴിപ്പളവാശ്രയിപ്പ-
താർതന്റെ നല്ല വെയിലാണ്ട മുടിപ്രദേശം; 6

ആർക്കുള്ള നല്ല മനയോലയിലക്ഷരങ്ങൾ
ചേലായ് കുറിച്ചഥ ഗജത്തുകിൽപോൽ ചുകപ്പായ്,
ശോഭിച്ച ഭൂർജ്ജവിടപത്തൊലി നിർവഹിപ്പൂ
വിദ്യാധരാംഗനകൾതൻ സ്മരലേഖകാര്യം; 7

ആരാണു തൻഗുഹയിൽനിന്നു വരുന്ന കാററാൽ
നേരേ നിറച്ചു മുളതൻ സുഷിരങ്ങൾ ചാലേ,
പാടാനൊരുങ്ങി മരുവീടിന കിന്നരർക്കു
മേളത്തിനായ് ശ്രുതിപിടിപ്പതുപോലെ ചെയ്‌വൂ; 8

മത്തദ്വിപങ്ങൾ, വളരുന്ന കവിൾത്തരിപ്പു
പോക്കാനുരുമ്മിടുവൊരാസ്സരളദ്രുമങ്ങൾ
പൊട്ടി സ്രവിച്ച കറതന്നുടെ ചാരുഗന്ധ-
മാർതന്റെ താഴ്‌വരകളെസ്സുരഭീകരിപ്പൂ; 9

എങ്ങാണിരുണ്ട നിശയിൽ ഗുഹകൾക്കകത്തു
മിന്നും മരുന്നുകളിൽനിന്നുളവാം വെളിച്ചം

പ്രാണേശിമാരൊടൊരുമിച്ചു വനേചരക്കു
നിസ്തൈലമായ രതിദീപികയായിടുന്നു; 10

കല്ലൊത്തുറച്ച കടുമഞ്ഞെഴുമാ വഴിക്കു
കാലിൻവിരല്ക്കു പെരുവേദന പറ്റിയിട്ടും
എങ്ങാണു കിന്നരികൾ മന്ദഗതിക്കു മാറ്റം
ചെയ്യില്ല, ചീർത്തോരരയും മുലയും നിമിത്തം; 11

കാക്കുന്നതാർ ഗുഹകളിൽ പകൽ പേടിപൂണ്ട-
മട്ടങ്ങു തങ്ങുമിരുളെപ്പകലോങ്കൽനിന്നും:
നല്കുന്നിതുത്തമർ മമത്വ,മിതാശ്രയിക്കും
ക്ഷുദ്രർക്കുമൻപിനൊടു സത്തുകളിൽക്കണക്കെ; 12

അങ്ങിങ്ങു കാന്തി വിതറിപ്പുതുവെണ്ണിലാവിൻ
ശോഭാവിശേഷമിയലുന്നൊരു വാലിളക്കി
ആർതൻ ഗിരീശ്വരപദം പരമാർത്ഥമാക്കാൻ
വെഞ്ചാമരങ്ങൾ ചമരീനിര വീശിടുന്നു; 13

എങ്ങാണു കാന്തരുടയാട പിടിച്ചഴിക്കെ
നാണിച്ചു കിംപുരുഷകന്യകകൾക്കു ദിഷ്ട്യാ
വന്നാഗ്ഗുഹാഗൃഹമുഖത്തെയടച്ചുനില്ക്കും
മേഘം കനത്തൊരു മറത്തുണിയായിടുന്നു; 14

എങ്ങാണു ഗംഗയുടെ നീർക്കണമേന്തി, ദേവ-
ദാരുക്കൾതൻ തലകളാട്ടിയ മന്ദവാതം
ജന്തുക്കൾതൻ പിറകിലോടിവലഞ്ഞ വേടർ
സേവിച്ചിടുന്നിതുടുപീലികൾ ഭിന്നമാകെ; 15

സപ്തൎഷിമാരുടെ കരങ്ങൾ പറിച്ചെടുത്തു
ശേഷിച്ച പൂക്കളെ വിടൎത്തുവതുണ്ടു സൂൎയ്യൻ
താഴെച്ചരിച്ചിടിലുമൂൎദ്ധ്വമുഖങ്ങളാകു-
മംശുക്കളാൽ സതതമാരുടെ മേൽത്തടത്തിൽ; 16

യജ്ഞത്തിനുള്ളവ വഹിപ്പതുകൊണ്ടുമൂഴി
താങ്ങുന്നതിന്നു മതിയായവനെന്നു കണ്ടും
യജ്ഞാംശമേകിയരവിന്ദഭവൻ സ്വയംതാൻ
ശൈലാധിരാജപദമാക്കരുളിക്കൊടുത്തു; 17

ആ ശ്രേഷ്ഠനാം ഗിരി സുമേരുസഖൻ സ്ഥിതിജ്ഞൻ
വംശപ്രതിഷ്ഠയതിനായി വിധിപ്രകാരം
വേട്ടാൻ പിതൃക്കളുടെ മാനസപുത്രി, സൎവ്വ-
സംപൂജ്യ, ചേൎച്ച പരമാൎന്നവൾ, മേനയാളെ. 18

നാഗീമനം കവരുവോൻ കടലിന്നു തോഴൻ
മൈനാകമെന്ന മകനെ പ്രസവിച്ചു മേന
പക്ഷങ്ങളിന്ദ്രനരിശത്തോടറുത്തപോതും
വജ്രപ്പരിക്കിനുടെ വേദനയേററിടാത്തോൻ. 19

അച്ഛങ്കൽനിന്നുമുളവായ പരാഭവത്താൽ
ദക്ഷന്റെ പുത്രി പരമേശ്വരപൂൎവ്വപത്നി
യോഗാഗ്നിതന്നിലുടലങ്ങു വെടിഞ്ഞശേഷ-
മദ്രീന്ദ്രകാന്തയിലണഞ്ഞു പുനൎജ്ജനിക്കായ്. 20

ആ ഭവ്യയാളെയുളവാക്കി സമാധി നന്നാ-
യാൎന്നുള്ള തൻദയിതയിൽ ധരണീധരേന്ദ്രൻ

തെററാത്ത രീതിയിൽ നടത്തിയ നീതിതന്നി-
ലുത്സാഹശീലമുരുലക്ഷ്മിയെയെന്നപോലെ. 21

ശോഭിച്ചു ദിക്കു, പൊടിവിട്ടു ചരിച്ചു വാതം,
ശംഖധ്വനിക്കു പിറകേ സുമവൃഷ്ടിയുണ്ടായ്;
ലോകത്തിലുള്ളൊരു ചരാചരദേഹിവർഗ്ഗ-
മാകെസ്സുഖിച്ചിതവൾ വന്നു പിറന്ന നാളിൽ. 22

തേജസ്സു ചിന്നി വിലസുന്നൊരു പുത്രിയാലെ
തന്നമ്മയന്നു സവിശേഷമഹോ വിളങ്ങി,
പുത്തൻമുകിൽധ്വനികൾ കേട്ടു വിദൂരഭൂമി
പൊട്ടിപ്പിളൎന്ന മണിതൻ മുളയാൽക്കണക്കെ. 23

നൂനം ദിനംപ്രതി വളൎന്നിതു കന്യ, ശുക്ല-
പക്ഷത്തിലെശ്ശശികലയ്ക്കു സമാനമായി;
ജ്യോൽസ്നാന്തരങ്ങളിയലും കലകൾക്കു തുല്യ-
മംഗങ്ങളിൽ പുതിയ ഭംഗികളും വളൎന്നു. 24

പേരിട്ടിണങ്ങർ തറവാട്ടിനു ചേൎന്നവണ്ണം
ബന്ധുപ്രിയയ്ക്കു ബത പാൎവ്വതിയെന്നുതന്നെ;
പിന്നുത്ഭവിച്ചി'തുമ'യെന്നു തപം തടഞ്ഞു
തന്നമ്മ ചൊന്നതുമുതൽക്കുമയെന്ന പേരും. 25

ഭൂഭൃത്തു പുത്രയുതനെങ്കിലുമക്കിടാവെ-
ക്കണ്ടിട്ടു കണ്ണിനു പരം മതിവന്നതില്ല:
പൂവേറെയുള്ള മധുമാസമതിങ്കലും വ-
ണ്ടുൾപ്രീതികൊള്ളുവതു ചൂതസുമത്തിലല്ലോ. 26

ശോഭിച്ചിടുന്ന ശിഖകൊണ്ടു വിളക്കുപോലെ,
വിൺഗംഗയാൽ ത്രിദിവമാൎഗ്ഗമതെന്നപോലെ,
സംസ്കാരമാൎന്ന മൊഴികൊണ്ടു മനീഷിപോലെ,
പൂതൻ വിഭൂഷിതനുമായവളാലെയച്ഛൻ. 27

മൃവേണിതൻ കരയിൽ മണ്ണുവരമ്പു തീൎത്തും
പന്താടിയും ചെറിയ പാവകളാൽ കളിച്ചും
തോഴീജനങ്ങളൊടു ചേൎന്നഗപുത്രി ബാല്യ-
കാലം സുഖിച്ചനുഭവിപ്പതുപോൽ കഴിച്ചു. 28

അന്നങ്ങളുശ്ശരദി ഗംഗയിലെന്നപോലെ,
രാവിൽ സ്വകാന്തികൾ മഹൌഷധിയിൽക്കണക്കെ,
മുജ്ജന്മവിദ്യകളണഞ്ഞു ദൃഢോപദേശം
ചേരുന്നതാമവളിലന്നു പഠിച്ചിടുമ്പോൾ. 29

അംഗത്തിനോലുമൊരകൃത്രിമമാം ചമച്ചിൽ,
മദ്യാഭിധാരഹിതമാം മദമുഖ്യമൂലം,
പുഷ്പാതിശായി മലരമ്പനെഴുന്നൊരസ്ത്രം,
ബാല്യം കഴിഞ്ഞൊരു വയസ്സവളാൎന്നു പിന്നെ. 30

നൽച്ചായമിട്ടു തെളിവേററിയെഴും പടംപോൽ,
സൂൎയ്യാംശുകൊണ്ടു വിരിയും സരസീരുഹംപോൽ,
ചെമ്മേ വിഭക്തമിഹ നൂതനയൌവനത്താ-
ലെങ്ങും പരക്കെയഴകാൎന്നു തദീയഗാത്രം. 31

പൊങ്ങുന്ന തള്ളവിരലിൻ നഖകാന്തിമൂലം
വെണ്ണുന്നിടത്തിനു ചുവപ്പു പരത്തുമാറു്

ശോഭിച്ച ചേവടികൾ ചേൎന്നിതു ഭൂതലത്തിൽ
സഞ്ചാരമാൎന്നു വിലസും സ്ഥലപത്മഭംഗി. 32

അക്കാൽച്ചിലങ്കയുടെ ചാരുരവം പഠിക്കാൻ
മോഹിച്ചൊരന്നനിര, സന്നതഗാത്രിയാൾക്ക
തങ്ങൾക്കെഴും ഗതിവിശേഷമശേഷമപ്പോ-
ളോതിക്കൊടുത്തു പകരത്തിനിതെന്നു തോന്നും. 33

ചേലായുരുണ്ടു, വടിവാൎന്നു,തിദീൎഘമല്ലാ-
തുള്ളാക്കണംകഴൽ ശുഭം വിരചിച്ചശേഷം
മററംഗനിൎമ്മിതിയിൽ നാന്മുഖനങ്ങു പുത്തൻ
ലാവണ്യസൃഷ്ടിയതിനായ് വിഷമിച്ചുവെന്നോ? 34

തോലിൻെറ കൎക്കശതകൊണ്ടു ഗജേന്ദ്രഹസ്തം,
മാറാത്ത ശൈത്യമതിനാൽ കദളീവിശേഷം,
ഈ രണ്ടുമാകൃതിയിലൊക്കിലുമായതില്ല-
ങ്ങാ മങ്കതൻ തുടകളോടുപമിച്ചുകൊൾവാൻ. 35

ആ മാന്യമങ്കയുടെ നല്ലരഞ്ഞാണുചേരും
സ്ഥാനത്തിനുള്ള ഗുണമിന്നിതുകൊണ്ടു കാണാം;
പിന്നീടു ശൎവ്വനതു മററുവരാംഗിമാൎതൻ
മോഹത്തിനപ്പുറമെഴും മടിയിൽ കരേററി. 36

പൊക്കിൾക്കുഴിക്കകമണഞ്ഞതിനേൎമ്മയായി,-
ക്കാണായി തന്വിയുടെ നൽപ്പുതുരോമരാജി
തൽകാഞ്ചിമദ്ധ്യഗതനീലമണിപ്രകാശം
നീവിക്കുമേൽക്കയറിയങ്ങു ലസിച്ചപോലെ. 37

ചാലേ സുമദ്ധ്യമ വഹിച്ചിതു മദ്ധ്യഭാഗ-
ത്തത്യന്തഭംഗികലരുന്ന വലിത്രയത്തെ
കാമന്നു കേറിവരുവാൻ നവയൌവനംതാൻ
നിൎമ്മിച്ച കോവണികളാണവയെന്നു തോന്നും. 38

നീലോല്പലാക്ഷിയുടെ കൊങ്കളന്നു മാറിൽ
നന്നായ്ത്തെളിഞ്ഞു വടിവാൎന്നു വളൎന്നുവന്നു
തമ്മിൽത്തിരക്കിയിരുളും മുഖമാൎന്നവററിൻ
മദ്ധ്യത്തിലില്ലയിട താമരനൂൽക്കുപോലും. 39

നെന്മേനിവാകമലരിൽക്കവിയും മൃദുത്വം
തൽബാഹുവല്ലികളിലെന്നനുമിച്ചിടുന്നേൻ
മാരൻ പരാജയമണഞ്ഞതുളവും, ഹരൻെറ
കണ്ഠം വരിഞ്ഞതു ബലാലവയാലെയല്ലോ. 40

വൎണ്ണം കുറഞ്ഞഴകെഴുന്നവൾതൻെറ കണ്ഠം,
നന്നായുരുണ്ടു നിറമാൎന്നൊരു മുത്തുമാല,
അന്യോന്യമാഭ വിളയിക്കുകയാൽ ഭവിച്ചു
രണ്ടിന്നുമൊപ്പമൊരു ഭൂഷണഭൂഷ്യഭാവം. 41

വെൺതിങ്കളിൻറഴകു താമരയിങ്കലില്ല,
ചെന്താരിനുള്ള ഗുണമില്ല സുധാംശുവിങ്കൽ;
ഗൌരീമുഖത്തിലവ രണ്ടുമിണങ്ങിയുള്ള
സൌഭാഗ്യമച്ചപലയാകിയ ലക്ഷ്മി നേടി. 4

പുഷ്പത്തിനെത്തളിരിനോടിണചേൎത്തു വെച്ചാൽ,
മുക്താഫലം തെളിവെഴും പവിഴത്തിൽ വെച്ചാൽ

ഏറെക്കുറച്ചന്നകരിക്കുമവൾക്കെഴുന്ന
താമ്രാധരത്തിൽ വിലസും വിശദസ്മിതത്തെ. 43

പീയൂഷധാരപൊഴിയുംപടി, ചാരുവാക്കാ-
മക്കന്യ വല്ലതുമുരച്ചിടുമെങ്കിലപ്പോൾ
പെൺകോകിലത്തിനുടെ പാട്ടു വിതന്ത്രിയായ
വീണാരവപ്പടിയഹോ ശ്രുതിശൂലമാകും. 44

കാററിൽ ചലിച്ചിടുമൊരുല്പലമെന്നപോലെ-
യെപ്പോഴുമൊട്ടിളകുമോരവൾതന്റെ നോട്ടം
ശീലിച്ചതോ കമനി മാൻപിടമാരിൽനിന്നും,
മാൻപേടമാരവളിൽനിന്നു പഠിച്ചതാമോ? 45

ചേലായൊരഞ്ജനശലാകയെടുത്തു തീർത്ത-
പോലുള്ളതായ പുരികക്കൊടിതൻ വിലാസം
കണ്ടിട്ടു പുഷ്പവിശിഖൻ പുരുലജ്ജപൂണ്ടു
തൻവില്ലിലുള്ള മദമന്നു തുലോം കളഞ്ഞു. 46

ജന്തുക്കളിൽ ചെറുതു നാണമെഴുന്നപക്ഷ-
മപ്പാർവതിക്കുടയൊരാക്കരികുന്തൽ കണ്ടാൽ
വാലിൽപ്പെടുന്ന വലുതാം പ്രിയമപ്പൊഴേതാൻ
നിസ്സംശയം ചമരിമാർക്കു കുറഞ്ഞുപോകും. 47

സൌന്ദര്യ്യമൊക്കെയൊരുമിച്ചൊരിടത്തു കൂടി-
ക്കാണ്മാൻ കൊതിച്ചു പരമേഷ്ഠിയതിപ്രയത്നാൽ
വേണ്ടുംവിധത്തിലുപമാനഗണങ്ങളാർന്ന
വസ്തുക്കൾ ചേർത്തിവളെയങ്ങു രചിച്ചതാവാം. 48

സ്വച്ഛന്ദചാരി മുനി നാരദനന്നൊരുന്നാ-
ളച്ഛന്നടുക്കലിവൾ നില്പതു കണ്ട നേരം
“നൂനം: ശിവന്റെ തനു രാഗവശാൽ പകുത്തു
വാങ്ങുന്നൊരേകവധുവാമിവൾ” എന്നു ചൊന്നാൻ.

തന്മൂലമച്ഛനവൾതാൻ നവയൌവനത്തി-
ലെത്തീട്ടുമന്യവരചിന്തയെഴാതെ വാണാൻ:
അർഹിപ്പതില്ലനലനെന്നിയെ മറ്റു തേജ-
സ്സൊന്നും സുമന്ത്രപരിശുദ്ധിയെഴുന്ന ഹവ്യം. 50

ചോദിച്ചിടാതെ മകളെപ്പരമേശ്വരന്നും
നല്കീടുവാൻ ജനകനന്നു മുതിൎന്നതില്ല:
കൊള്ളുന്നു മദ്ധ്യനിലയൎത്ഥന തള്ളുമെന്നു
ശങ്കിച്ചു ശിഷ്ടജനമാശയെഴുന്നിടത്തും. 51

എന്നോ ത്യജിച്ചു സതിയാമവൾ ദക്ഷകോപ-
മൂലം, സ്വപൂൎവ്വജനനത്തിൽ, നിജം ശരീരം;
അന്നേമുതല്ക്കു സകലേശ്വരനൊന്നിലുംതാൻ
സംഗംപെടാതെയപരിഗ്രഹനായി വാണു. 52

ചാടുന്ന ഗംഗയുടെ നീരിൽ വളൎന്ന ദേവ-
ദാരുക്കൾ ചേൎന്നു മൃഗനാഭിമണം പരന്നു്
പാടുന്ന കിന്നരരെഴും ഗിരിസാനുവൊന്നിൽ
വാണാൻ യമത്തൊടു തപസ്സിനു കൃത്തിവസ്ത്രൻ. 53

ഭൂതങ്ങളന്നഥ നമേരുസുമങ്ങൾ ചൂടി
ഭൂൎജ്ജത്തിനുള്ള മൃദുലത്തൊലി ചേലയാക്കി

ദേഹത്തിൽ നല്ല മനയോലയണിഞ്ഞു വാണു
ശൈലേയഗന്ധമിയലും ശിലകൾക്കുമേലേ! 54

മഞ്ഞാണ്ടുറച്ച ശിലയന്നു കുളമ്പുകൊണ്ടു
കുത്തിക്കിളച്ച മദഭംഗിയെഴും വൃഷേന്ദ്രൻ,
കാടാന കാളകൾ പരുങ്ങി മിഴിക്കെ,യാർത്തു
ഹര്യക്ഷഗർജ്ജനരവം സഹിയാതെയുച്ചം. 55

അഷ്ടൈകമൂർത്തിയുടയോനതിലേകമായ
തീയിൽ സമിത്തുകളെരിച്ചു വളർത്തിയിട്ട്
താനേ തപസ്സിനു ഫലങ്ങൾ കൊടുക്കുമീശ-
നേതോ ഫലത്തെ നിരുപിച്ചു തപം തുടങ്ങി. 56

ശൈലേന്ദ്രനാ ത്രിദിവപൂജിതനെഗ്ഗിരിക്ക-
ന്നർഘ്യാദികൊണ്ടു പരിപൂജ കഴിച്ചശേഷം,
സേവിപ്പതിന്നു ദിവസംപ്രതിയേൽപ്പെടുത്തി
സദ്വൃത്തയായ സുതയെസ്സഖിമാരൊടൊപ്പം. 57

തൻ ചിത്തശാന്തിയതിനന്യെതിരെന്നറിഞ്ഞും
സേവിക്കുവാൻ ഹരനവൾക്കനുവാദമേകി:
മൂലം വികാരമതിനങ്ങിയലുന്നപോതു-
മേതും വികാരമണയാത്തവനാണു ധീരൻ. 58

ബലിക്കുപകരിച്ചിടും മലരിറുത്തുമാ വേദിതാ-
നടിച്ചുമഥ ദർഭയും വ്രതജലങ്ങളും പേറിയും
തദീയജടയാന്ന വെണ്മതിനിലാവിനാൽ തൻക്ലമം
കളഞ്ഞുമിരുൾക്കുന്തലാൾ പരിചരിച്ചു ഭൂതേശനെ. 59

# രണ്ടാം സർഗ്ഗം

താരകന്റെ പരിപീഡയാൽ വല-
ഞ്ഞോരു ദേവഗണമദ്രശാന്തരേ
വൃത്രവൈരിയുടെ നായകത്വമാ-
ന്നെത്തി നാന്മുഖനെഴുന്ന പത്തനം. 1

വാടിടും വദനലക്ഷ്മിയോടു നി-
ന്നീടുമമ്പരുടെ മുൻപിലന്നജൻ
താരു കുമ്പിയൊരു പൊയ്കകൾക്കുഷ-
സ്സൂര്യനെന്നപടി ദൃശ്യനായ് തദാ. 2

സർവ്വലോകവുമഹോ രചിച്ചിടും
സർവ്വതോവദനവാഗധീശനെ
താണു കുപ്പിയവർ സാരഗർഭമാം
വാണിയാൽ വിരവിൽ വാഴ്ത്തിനില്ക്കയായ്: 3

"ഇപ്രപഞ്ചരചനയ്ക്കു മുൻപഹോ
മൂർത്തിയും ഗുണവുമില്ലയെങ്കിലും,
പിന്നെ, മൂന്നു ഗുണമൊത്തു മൂർത്തി മൂ-
ന്നാണ്ടതായൊരവിടേയ്ക്കു വന്ദനം! 4

ഏതു ബീജ,മജ, പാഴ്‌വരാത്തതായ്
പാകി നീരിലവിടുന്നു മുന്നമേ;

ഇച്ചരാചരമശേഷമായതിൻ
ഹേതുവെന്നു പറയുന്നിതങ്ങയെ. 5

ഏകനായൊരവിടുന്നുതാൻ വിഭോ,
മൂന്നവസ്ഥ തെളിയിച്ചു നിർണ്ണയം
സർഗ്ഗസുസ്ഥിതിലയങ്ങളെന്നവ-
റ്റേകകാരണതയാർന്നിടുന്നിതേ. 6

സൃഷ്ടിചെയ്യുവതിനാഗ്രഹിച്ചു നീ
വേർതിരിച്ചു തവ ഭാഗമല്ലയോ
പെണ്ണുമാണു,മവരല്ലയോ പെറും
ജന്തുവർഗ്ഗമതിനച്ഛനമ്മമാർ? 7

സ്വീയകാലഗണനയ്ക്കു ചേർന്നപോൽ
വേർതിരിച്ചു ദിനരാത്രമീവിധം;
നിന്നുറക്കവുമുണർച്ചയും, പ്രഭോ,
ഭൂതസഞ്ചയലയോദയങ്ങളാം. 8

നിന്നിൽനിന്നുലകുദിച്ചു; നീയജൻ
നിന്നിലാഴുമതു; നീ നിരന്തകൻ
ആദിതാനുലകിനി,ന്നനാദി നീ
പാരിനീശനയി നീയനീശ്വരൻ. 9

നിന്നെയങ്ങറിവതുണ്ടു നീ സ്വയം
സൃഷ്ടിചെയ്യുവതു നിന്നെ നീ സ്വയം
നൂനമത്ര കൃതകൃത്യനായ് സ്വയം
നീ ലയിപ്പു ബത നിന്നിൽമാത്രമേ. 10

ഏതിനോ പ്രണവമാദ്യവാചകം?
ചൊല്ലുവാൻ വഴികൾ മൂന്നതേതിനാം?
യജ്ഞമേതിനുടെ കർമ്മമാം? ഫലം
സ്വർഗ്ഗമാം—മറ—യതിന്നു ഹേതു നീ. 11

നീ പിതൃക്കളുടെയും പിതാവുതാൻ
ദേവനാണഖിലദേവകൾക്കുമേ
നീ പ്രജാപതിഗണത്തിനും വിധാ-
താവുതാനജ! പരാൽപരൻ ഭവാൻ. 12

അങ്ങുതന്നെ പുരുഷാർത്ഥസാധനം
ചെയ്തിടും പ്രകൃതിയെന്നുരപ്പതും
ബന്ധഹീനമിഹ തൽപ്രവർത്തനം
നോക്കിടും പുരുഷനും പ്രഭോ, ഭവാൻ. 13

ഹോമകാരിയഥ ഹവ്യവും ഭവാൻ
ഭോഗഭോക്തൃമഥ ഭോഗ്യവും ഭവാൻ
വേദിതാവുമഥ വേദ്യവും ഭവാൻ
ധ്യേയവും കൃതസമാധിയും ഭവാൻ." 14

സത്യമാം സ്തുതികൾ ഹൃദ്യമീവിധം
കേട്ടു തുഷ്ടിയൊടുമംബുജാസനൻ
ഉമ്പരെപ്പുരമനുഗ്രഹിക്കുവാ-
നുത്തമം മൊഴി പറഞ്ഞു സാദരം. 15

അപ്പുരാണകവി നാന്മുഖങ്ങളാൽ
സപ്രസാദമുരചെയ്ത വാക്കിനാൽ

ശബ്ദവൃത്തി വഴിപോലെ നാലുമ-
ങ്ങൊപ്പമന്നു ചരിതാർത്ഥമായിതേ: 16

"സ്വന്തമായൊരധികാരമൊക്കെയും
വൈഭവേന നിലനിർത്തിയീവിധം
വന്നു വിക്രമികൾ നിങ്ങളൊന്നുചേ-
ർന്നോവരും; വരിക മംഗളം പരം. 17

എന്തു നിങ്ങടെ മുഖങ്ങളൊക്കെയും
മുൻപെഴുന്ന തനതാഭയെന്നിയേ
മഞ്ഞിനാലൊളി കുറഞ്ഞ താരകാ-
പംക്തിപോലെയിഹ മങ്ങിടുന്നതും? 18

തീരെയിന്നു കിരണങ്ങൾ പോകയാൽ
മാരിവില്ലു തെളിയാതെയീവിധം
വൃത്രവൈരിയുടെ വജ്രമെന്തുകൊ-
ണ്ടിത്ര മൂർച്ച കുറവായ്പോലെയായ്? 19

ദുർന്നിവാരമരികൾക്കു പാശിതൻ
ചണ്ഡപാശമിതുമെന്തുകൊണ്ടഹോ
മന്ത്രശക്തിവഴി വീര്യമററതാം
പന്നഗത്തിനുടെ ദൈന്യമാർന്നുപോയ്? 20

യക്ഷനാഥനു മനം കരിഞ്ഞിടും
മാനഭംഗമതുഹേതുവായിടാം
നീണ്ട കൈ, ഗദ വെടിഞ്ഞു, കൊമ്പറു-
ത്തുള്ള വൻതരുകണക്കു കാണുവാൻ. 21

കാലനെന്നൊളി കുറഞ്ഞ ദണ്ഡിനാൽ
ചാലു മാന്തി,യപമോഘമാമതിൽ
കാട്ടിടുന്നു വലുതാമനാദരം,
കെട്ട കൊള്ളിയതിലെന്നപോലവെ? 22

ഉഗ്രചണ്ഡത നശിച്ചു ശീതമാ-
യർക്കരിന്നെഴുതിവെച്ചപോലവെ
നോക്കിടാൻ സുഖമെഴുന്ന മട്ടിലായ്-
ത്തീർന്നതെങ്ങനെ നിരാഭമീവിധം? 23

പിന്നിലേക്കു വലിയുന്ന മൂലമായ്
നീരൊഴുക്കിനു തടസ്സമാംപടി
വ്യാകുലത്വമതിനാൽ മരുത്തിനും
വേഗഭംഗമനുമിച്ചിടാം ദൃഢം. 24

കുമ്പിടും മുടിയിലിന്നു തൂങ്ങുവോ-
രിന്ദുലേഖകളെഴും ശിരസ്സുകൾ
സ്പഷ്ടമോതിടുവതുണ്ടു രുദ്രവും
നഷ്ടഹുംകൃതികളെന്നു നിശ്ചയം. 25

മുൻപ്രതിഷ്ഠ പരമാർന്ന നിങ്ങളെ-
ശ്ശക്തിയേറ്റമിയലും പരവ്രജം
മാറ്റി നീക്കിയപവാദശാസ്ത്രമൽ-
സർഗ്ഗമാം വിധിയെമട്ടിലെന്നതോ? 2

ഓർത്തു ചൊല്ക, ഭവദർത്ഥമെന്തു നാം
ചെയ്തിടേണ്ടതിവിടിന്നു വത്സരേ?

ലോകസൃഷ്ടി മമ കർമ്മമാ,ണതിൻ
രക്ഷ നിങ്ങളിലിരിപ്പു സർവദാ.” 27

നാന്മുഖൻെറ മൊഴി നിന്നനേരമാ
വ്യാഴനെപ്പുരിചിലൊന്നു നോക്കിനാൻ
'തെന്നലേററ കമലങ്ങൾപോലെഴു-
ന്നായിരം മിഴികൾകൊണ്ടു വാസവൻ. 28

ആയിരം മിഴിയിലും കവിഞ്ഞെഴും
രണ്ടു കണ്ണിയലുമിന്ദ്രലോചനം
വാഗധീശനഥ കൈകൾ കൂപ്പിയി-
ട്ടേവമോതിയജനോടു സാദരം: 29

“അങ്ങുരച്ച മൊഴി നാഥ, സത്യമാം;
ഞങ്ങൾതൻ പദമടക്കി വൈരികൾ;
ഇങ്ങു സർവ്വവിഷയത്തിലും നിറ-
ഞ്ഞെങ്ങുമങ്ങതറിയാതിരിക്കുമോ? 30

അങ്ങു നല്കിയ വരത്തിനാൽ പരം
തുംഗശക്തിയെഴുമാ മഹാസുരൻ
താരകൻ കൊടിയ ധൂമകേതുപോൽ
പൊങ്ങിവന്നു ഭുവനം മുടിക്കുവാൻ. 31

അങ്ങവൻെറ പുരിയിൽ ഗഭസ്തിമാ-
നത്രയേ വെയിലെരിച്ചിടാവു പോൽ,
എത്ര വേണമവിടെക്കുളങ്ങളിൽ
സാരസങ്ങൾ ശരിയായ് വിടർന്നിടാൻ. 32

ചന്ദ്രനോ സകലകാലവും കലാ-
പൂൎണ്ണനായവനെയാശ്രയിക്കണം;
ഇന്ദുചൂഡനുടെ മൌലി ചേൎന്നതാം
ലേഖമാത്രമൊഴിവാക്കിടുന്നിതേ. 33

പൂവൊഴിഞ്ഞിടരുതെന്ന ശങ്കയാൽ
കാവിനുള്ളിലണയാതെ മാരുതൻ
താരകന്റെയരികത്തു വീശിടാ,
നേരിലാ വിശറിയിൽക്കവിഞ്ഞതായ്. 34

അങ്ങൃതുക്കൾ നിയമം ത്യജിച്ചുതാൻ
വാടി കാക്കുമവരോടു തുല്യരായ്
കാത്തുനില്പൂ മലർ സംഭരിക്കുവാ-
നേററമുത്സുകത ചേൎന്നു നിത്യവും. 35

ആ മഹാസുരനു കാഴ്ചവെക്കുവാൻ
യോഗ്യമാകുമമലോപലങ്ങളെ
പാകമാവതിനു വല്ലജാതിയും
കാത്തിരിപ്പൂ വരുണൻ ജലാന്തരേ. 3

വാസുകിപ്രമുഖനാഗവൎയ്യർതൻ
ഭാസമാനമണി ചേൎന്ന പത്തികൾ
രാത്രിയിൽ സ്ഥിരവിളക്കമാന്നു തൽ-
സേവ ചെയ്തു കഴിയുന്നു നിത്യവും.

സേവ നേടുവതിനാഗ്രഹത്തിനാൽ
സ്വന്തമാംവഴിയിടയ്ക്കിടയ്ക്കഹോ

കല്പകദ്രുമവിഭൂഷണങ്ങളെ-
ക്കാഴ്ചവെയ്പു വലശാസനൻ പ്രഭോ! 38

കഷ്ടമിങ്ങനെ ഭജിക്കിലും ജഗ-
ത്തൊക്കെയിന്നവനുപദ്രവിപ്പതേ;
ദുഷ്ടരിൽ ഫലമെഴില്ല സേവനം;
കാട്ടിടേണ്ടതപകാരമൊന്നു താൻ. 39

ദേവനാരികൾ കനിഞ്ഞുതാൻ പറി-
പ്പോരു വെള്ളിലകൾ ചാർത്തിടുന്നതാം
വിൺദ്രുമങ്ങളവനാലറിഞ്ഞിതേ,
വെട്ടിവീഴുവതിലുള്ള സങ്കടം. 40

വീശിടേണമവനങ്ങുറങ്ങവേ
ശ്വാസമാത്രഗതിയായ കാറ്റൊടും
ബന്ദിദേവികൾ പൊഴിച്ച കണ്ണുനീ-
രാർദ്രമാക്കിയൊരു ചാമരങ്ങളാൽ. 41

സൂര്യവാജികൾ മെതിച്ച മേരുവിൻ
ശൃംഗപങ്ക്തികൾ പൊളിച്ചെടുത്തിവൻ
കേളിശൈലനിരയാക്കിവെച്ചിതേ
സ്വന്തവീടുകളിലാശരാധിപൻ. 42

ദിഗ്ഗജവ്രജമദപ്രദൂഷിതം
വാരിതാൻ സുരനദിക്കു ശിഷ്ടമായ്
താരകന്നുടെ കുളത്തിലാണു പൊൻ-
താമരച്ചെടി വിളഞ്ഞിടുന്നിടം. 43

ചാടിയെത്തുമവനെന്ന ഭീതിയാ-
ലാ വിമാനപഥമാളൊഴിഞ്ഞുപോയ്;
ആകയാലുലകു കണ്ടിയന്നിടും
പ്രീതി ദേവകളുണഞ്ഞിടാതെയായ്. 44

യാഗതല്പരർ യജിച്ചിടുംവിധൌ
സംഭവിച്ച ശുഭഹവ്യമാകവേ
ഞങ്ങൾ കാൺകെയനലന്റെ വായിൽനി-
ന്നായവൻ ബത ഹരിച്ചു മായയാൽ. 45

വാസവന്റെ ചിരകാലസഞ്ചിതം
കീർത്തി നല്ലുടലെഴുന്നൊഴുംവിധം
ശ്രേഷ്ഠമായ സുരവാജിരത്നവും
ദൈത്യനങ്ങപഹരിച്ചു കൊണ്ടുപോയ്. 46

ഞങ്ങൾ നോക്കുമൊരു വിദ്യയൊക്കെയും
ക്രൂരനിൽ ഫലമെഴാതെയായിതേ,
സന്നിപാതമുള്ളവായ രോഗിയിൽ
ചെന്നിടുന്നൊരു മരുന്നുപോലവേ. 47

ഏതിൽ നമ്മുടെ ജയാശ നില്പതു-
ണ്ടാ സുദർശനവുമിന്നിവന്റെ മേൽ
ഏററു തീപ്പൊരി തെറിച്ചു തൽഗളേ
മിന്നി നല്ലൊരു പതക്കമെന്നപോൽ. 48

നിർജ്ജിതേന്ദ്രഗജരാമവന്നെഴും
മത്തഹസ്തികൾ തടസ്സമെന്നിയേ

വല്ലലീലകൾ നടത്തിടുന്നതു-
ണ്ടിപ്പോഴാ പ്രളയവാരിദങ്ങളിൽ. 49

ദേവസേനകൾ നയിച്ച ദുഷ്ടനെ-
ക്കൊല്ലുവാനൊരുവനെ സൃജിക്ക നീ,
കൎമ്മബന്ധമതഴിച്ചു മോക്ഷമൊ-
ന്നേകുവാൻ മഹിതധൎമ്മമെന്നപോൽ. 50

ദേവസൈന്യനിരകൾക്കു നാഥനായ്
നിൎത്തി മുൻപിലവനെസ്സുരേശ്വരൻ
വീണ്ടെടുക്കുമരിമാരിൽനിന്നഹോ
ബന്ദിയെപ്പടിയമൎത്ത്യലക്ഷ്മിയെ.” 51

വ്യാഴവാക്കിതുവിധം നിലച്ചുവേ,
നാന്മുഖൻ പറയുവാൻ തുടങ്ങിനാൻ
മേഘഗൎജ്ജനമതിന്നനന്തരം
പെയ്ത നന്മഴയെ വെന്നിടും മൊഴി: 52

“കാമിതം സഫലമായിവന്നിടും;
താമസം ചെറുതതിന്നു വേണ്ടതാം
ആയതിന്നു നിറവേറുവാൻ സ്വയം
നിൎമ്മിതിക്കു മുതിരുന്നതില്ല ഞാൻ. 53

എന്നിൽനിന്നുദയമാൎന്നവന്നു ഞാൻ-
തന്നെ നാശനനിദാനമാകൊലാ:
താൻ വളൎത്ത വിഷവൃക്ഷവും സ്വയം-
താൻ മുറിക്കുവതു യോഗ്യമായിടാ. 54

ചണ്ടിതെന്നൊടു വരിച്ചു ദാനവൻ;
നല്കി ഞാനുമതു സംശയം വിനാ;
അന്നവൻെറ തപമീവിധം ശമി-
ച്ചില്ലയെങ്കിലുലകം നശിപ്പതാം.- 55

പോർക്കളത്തിലടരാടുവാൻ തുനി-
ഞ്ഞീടുമായവനൊടാരെതിർത്തിടും
നീലകണ്ഠനുടെ ബീജഭാഗമായ്-
ത്തീർന്നെഴുന്നൊരുവനെന്നിയേ ദൃഢം? 56

ആ മഹേശൻ, അറിവൻ, തമസ്സിന-
ങ്ങപ്പുറത്തെഴുമനന്തദീപ്തിയാം;
ആയവൻെറ മഹിമാവു ഞാനുമി-
ങ്ങേതുമൊന്നറിവതില്ല വിഷ്ണുവും. 57

സംയമത്തിലമരുന്നൊരാശ്ശിവൻ-
തൻെറ ചിത്തമുമതൻ വപുസ്സിനാൽ
കാന്തശക്തിവഴി കാരിരുമ്പിനെ-
പ്പോലിളക്കുവതിനായ് ശ്രമിക്കുവിൻ. 58

രണ്ടുപേരുടയ വീര്യമേല്ക്കുവാൻ
രണ്ടിനേ കഴിവു കാണ്മതുള്ളു ഞാൻ:
ശങ്കരൻെറയുമയും, മദീയമോ
ശംഭുവിൻെറ ജലമായ മൂർത്തിയും. 59

ആ ശിവൻെറ മകനമ്പർസേനതൻ
നാഥനായ് പെരിയ വീര്യശക്തിയാൽ

ബന്ധനത്തിലമരും സുരാംഗനാ–
കൈശികച്ചിടയഴിച്ചുലർത്തിടും.” 60

ഏവമന്നമരരോടുരച്ചുടൻ
പോയ്മറഞ്ഞു കമലാസനൻ വിഭു;
പിന്നെ വേണ്ടതു നിനച്ചു ചെയ്യുവാ–
നമ്പരും തിരികെ നാകമെത്തിനാർ. 61

ആകെ വേണ്ടതു നിനച്ചുരച്ചുടൻ
കാര്യസിദ്ധിയിലെഴുന്ന വെമ്പലാൽ
പാകവൈരി ധൃതിചാച്ചുതാമക–
ക്കാമ്പിലമ്പൊടു നിനച്ചു കാമനെ. 62

രതിയുടയ വളപ്പാടൊന്നു തോളത്തു യോഷി–
ന്മണികളുടെ ലസൽഭ്രൂവൊത്ത വില്ലേന്തി വേഗം,
മമതയൊടു വസന്തൻ കയ്യിലേല്പിച്ച മാമ്പൂ–
ശരമൊടു തൊഴുതെത്തീ മാരനിന്ദ്രന്റെ മുമ്പിൽ. 63

# മൂന്നാം സർഗ്ഗം

വിണ്ണോരെ വിട്ടവനിലന്നമരാധിപന്റെ
നേത്രങ്ങളായിരവുമൊന്നൊരുമിച്ചണഞ്ഞു;
ആവശ്യമൊത്തു നിജസേവകരിൽ പ്രഭുക്കൾ-
ക്കുണ്ടാം ചിലപ്പൊഴൊരു ഗൌരവഭാവഭേദം. 1

'ചാരത്തിരിക്കയിവിടെ'ന്നു വലാരി തന്റെ
സിംഹാസനത്തിനരികേ സ്ഥലമൊന്നു കാട്ടി;
കൈക്കൊണ്ടു നമ്രശിരസാ പ്രഭുവിൻ പ്രസാദം
പഞ്ചായുധൻ രഹസിയിങ്ങനെയോതി മന്ദം: 2

"ആൾഭേദമൊക്കെയറിയുന്ന ഭവാൻ കനിഞ്ഞു
കല്പിക്ക, ഞാനുലകിലെന്തഥ ചെയ്തിടേണ്ടൂ?
എന്നെ സ്മരിച്ചതിലെഴുന്നൊരനുഗ്രഹത്തെ
നിന്നാജ്ഞകൊണ്ടു വലുതാക്കണമെന്നപേക്ഷ. 3

ആരാണു നിൻപദവിയിൽക്കൊതിമൂലമേറെ
നീളും തപസ്സുവഴി നിന്നിലസൂയയേറ്റി,
ഇന്നായവൻ വിശിഖമേറ്റിയൊരെന്റെയീ വി-
ല്ലേകുന്ന കല്പനയിൽ മേലിലടങ്ങിനില്ക്കും. 4

ആരാണസമ്മതനൊരാൾ ഭവപാശഭീതി-
കൊണ്ടിന്നു മുക്തിപഥമേറി നടന്നിടുന്നു,

നില്ക്കട്ടെയക്കമനിമാർ പുരികം വളച്ചു-
ച്ചേലാർന്ന കൺകളികൾകൊണ്ടു നിബദ്ധനായാൾ.

നിൻവൈരി ശുക്രനൊടു നീതി പഠിക്കിലും, തൽ-
സ്വാധീനധർമ്മധനസഞ്ചയമങ്ങുരച്ചാൽ
രാഗത്തിനെ പ്രണിധിയാക്കിയിവൻ തകർക്കാ-
മാററിൻെറ വക്കുകളെ വായ്ക്കുമൊഴുക്കുപോലെ. 6

മോഹം വളർത്തിയഴകാൽ കരളേറി വാണെ-
ന്നാലും പതിവ്രത നിനക്കു വഴിപ്പെടാത്തോൾ
ആരാണു മങ്കയവൾ നാണമൊഴിച്ചു താനേ
കൈ നിൻകഴുത്തിൽ വരിയാനിഹ നീ കൊതിപ്പോൾ?

കാമിൻ, ഭവാൻ കഴൽപണിഞ്ഞു രതാപരാധം
പോക്കാനൊരുമ്പെടിലുമാർ വകവെച്ചതില്ല,
ദുഃഖാർത്തയാക്കിയവൾതന്നുടെ ചാരുമേനി-
യ്ക്കുകാവലംബമിനി ഞാൻ തളിർമെത്തയാക്കാം. 8

ദേവൻ തെളിഞ്ഞിടുക, വജ്രമടക്കിവെയ്ക്കൂ,
ദേവാരിയേതൊരുവനെന്നുടെയമ്പിനാലെ
കഷ്ടക്കു പോയ,രിശമാർന്നധരം വിറയ്ക്കും
പെണ്ണിൻെറ മുൻപിലുമിനിബ്ഭയമാർന്നിടേണം? 9

സ്വാമിൻ! ഭവാൻ കനിയുകിൽ കുസുമാസ്ത്രനാണെ-
ന്നാലും വസന്തനൊരു പിൻതുണമാത്രമായി
പോക്കാം പിനാകധരനായ ഹരൻെറ ധൈര്യം-
പോലും, നമുക്കിതരധന്വികളെന്തു പിന്നെ?” 10

തൻകാലുടൻ തുടയിൽനിന്നുമെടുത്തു, പാദ-
പീഠത്തിനേറുമൊരലംകൃതിയാക്കിവെച്ചു,
വാഞ്ഛിച്ച സംഗതിയിലാത്മബലം വിളിച്ചു
ഘോഷിച്ചു മാരനൊടിവണ്ണമുരച്ചു ശക്രൻ: 11

"എൻസ്നേഹിതന്നു കഴിവുള്ളവതാനിതെല്ലാം;
രണ്ടാണു ശസ്ത്രമിഹ മേ: കുലിശം ഭവാനും;
ആദ്യത്തതോ, വിഫലമുഗ്രതപസ്വിമാരിൽ,
ചെല്ലും ഭവാനെവിടെയും, ഫലവും സുസാദ്ധ്യം. 12

നിൻവൻപെനിക്കറിയു,മെൻസമനാം ഭവാനെ-
യേല്പിച്ചിടുന്നിതതിനാൽ വലുതായ കാര്യം:
ലോകം വഹിപ്പതിനു തക്കൊരു ശക്തി കണ്ടു
തന്നെച്ചുമപ്പതിന്നനന്തനെയാക്കി വിഷ്ണു. 13

എയ്യാം ശരം ശിവനിലെന്നു പറഞ്ഞനേര-
മങ്ങേററു ഞങ്ങളുടെ സംഗതി മിക്കവാറും;
ഈയൊന്നുതാൻ വിമതരാൽ വലയുന്ന വാനോ-
രാശിപ്പതെന്നിവിടെ നീയറിയേണ്ടതല്ലോ. 14

ഇദ്ദേവകൾക്കു ഹരവീര്യമതിൽ ജ്ജനിച്ചു
സേനാനി വേണമെതിരാളികളെജ്ജയിക്കാൻ;
നിന്നേകബാണമതിനാലിഹ ഹാര്യനിപ്പോൾ
ബ്രഹ്മത്തിൽ യുക്തഹൃദയൻ വിധിതാതനീശൻ. 15

ഇന്നാ യമിക്കു ഹിമവാൻറെ വിശുദ്ധയായ
സൽപുത്രിയിൽ പ്രിയമുദിപ്പതിനായ് ശ്രമിക്കു;

തദ്വീര്യമേല്പതിനു ശക്തിയവൾക്കുമാത്ര-
മീ ലോകനാരികളിലെന്നു വിരിഞ്ചനോതി. 16

താതാജ്ഞമൂലമമ തൽഗ്ഗിരിയിൽ തപസ്സു-
ചെയ്യും ശിവന്നു പരിചര്യകൾ ചെയ്തിടുന്നു;
ഞാനപ്പുരസ്സുകൾമുഖേനയറിഞ്ഞിതെല്ലാം;-
മക്കൂട്ടരെന്നുടയ ചാരജനങ്ങളത്രേ. 17

എന്നാൽ പുറപ്പെടുക, നേടുക ദേവകാര്യം,
സാധിച്ചിടേണ്ടതിതു മറ്റുവഴിക്കുതന്നെ;
എന്നാലുമറ്റ തുണ നീ സ്മര, ചെയ്കവേണം,
ബീജം മുളച്ചിടുവതിന്നു ജലംകണക്കേ. 18

ഇദ്ദേവകൾക്കു വിജയത്തിനെഴുന്ന മാർഗ്ഗം
നീതാനൊരാൾ ശരമയച്ചു തെളിച്ചുകൊൾവാൻ;
ധന്യൻ ഭവാൻ; വിഫലമാകിലുമന്യനേതു-
മാവാത്ത കർമ്മമുലകിൽ പുകഴിൻ പ്രമാണം. 19

അർത്ഥിപ്പതീയമരർ; സംഗതിയോ നിനക്കിൽ
ലോകത്രയത്തിനു ഗുണത്തിനുവേണ്ടിയത്രേ;
വില്ലാലെ വേണ്ടതതിഹിംസ്രവുമല്ല കർമ്മ-
മബ്ഭോ! ഭവൽക്കരബലം സ്പൃഹണീയമത്രേ! 20

ചങ്ങാതിയായ മധു നാം പറയാതെതന്നെ
ചെയ്യും ഭവാനിവിടെ വേണ്ട സഹായമെല്ലാം:
ചൊല്ലേണമോരനിലനോടെരിതീയ്ക്കു വേണ്ടും
സാഹായ്യമേകി വിരവോടു വളർത്തുവാനായ്." 21

കല്പിച്ചിടുന്നവിധമെന്നമരേശ്വരൻെറ-
യാജ്ഞാപ്രസാദമതു ചൂടിയെണീററു മാരൻ
ഐരാവതത്തെ വിരവിൽ തടവിത്തഴമ്പാം
കയ്യാലവൻെറയുടലൊന്നു തലോടി ശക്രൻ. 22

ചങ്ങാതി മാധവനൊടും ഹൃദി ശങ്ക ചേന്നു
തൻകാന്തയോടുമൊരുമിച്ചു ജവേന മാരൻ
ദേഹം കളഞ്ഞുമഭിവാഞ്ഛിതസിദ്ധിയാശി-
ച്ചെത്തീ മഹേശനുടെ ഹൈമവതാശ്രമത്തിൽ. 23

ആത്മാവടക്കി മരുവുന്ന തപസ്വിമാർത-
ന്നേകാഗ്രതയ്ക്കു രിപുവായ വസന്തനപ്പോൾ
അക്കാട്ടിലംഗജനു ഗവ്വുവാക്കിടുന്ന
രൂപം ധരിച്ചവിടെയേററവുമുല്ലസിച്ചു. 24

കാലം മറന്നു രവി യക്ഷജനാധിനാഥൻ
കാക്കുന്ന ദിക്കിനെയണഞ്ഞിടുവാൻ ഗമിക്കേ,
മാലാൽ വിടുന്ന നെടുവീർപ്പുകണക്കു തെക്കൻ
ദിക്കിൻമുഖത്തു മണമാന്നൊരു തെന്നൽ വീശി. 25

തൻശാഖതൻ കടമുതല്ക്കു ജവാലശോകം
പൂവിട്ടു നിന്നു പുതുചെന്തളിരോടുകൂടി;
നന്നായ് കിലുങ്ങിന ചിലങ്കകളിട്ട തന്വീ-
പാദങ്ങൾതൻ പരിചയം കലരാതെതന്നെ. 26

ചെംപല്ലവച്ചിറകെഴും നവചൂതപുഷ്പ-
ബാണങ്ങൾ തീത്തവയിലൊക്കെയുടൻ വസന്തൻ

ചേർത്തു ദ്വിരേഫനിരതൻ പ്രിയതോഴനായ
കാമന്റെ പേരിനൊഴമക്ഷരമെന്നപോലെ. 27

വർണ്ണപ്പകിട്ടു കലരുമ്പൊഴുമൊട്ടു ഗന്ധ-
മില്ലാത്തതോർത്തഴലുപൂണ്ടിതു കർണ്ണികാരം:
പ്രായേണ നന്മയുടെ പൂർണ്ണത ചേർത്തിടുന്ന
കാര്യത്തിലബ്ജഭവനൊട്ടു പരാങ്മുഖൻതാൻ. 28

പ്ലാശിന്റെ പൂക്കൾ വിടരാതെ നവേന്ദുലേഖ-
പോലേ വളഞ്ഞു തെളിവാർന്നു ചുവന്നുകണ്ടു,
അന്നാൾ വസന്തനൊടണഞ്ഞ വനസ്ഥലിക്കു
ചേരും നഖത്തിനുടെ പാടുകളെന്നപോലെ. 29

പാററിപ്പിടിച്ചൊരളിയാം രുചിരാഞ്ജനച്ചാ-
ർത്തേലുന്നതാം തിലകമന്നു മുഖത്തണിഞ്ഞു;
നന്മാന്തളിർച്ചൊടിയിലമ്മധുലക്ഷ്മി പൂശീ
ബാലാരുണപ്രതിമകോമളമായ രാഗം. 30

ചൂഴും പ്ര്യാളമരമഞ്ജരിയിങ്കൽനിന്നു
തൂവുന്ന പൂമ്പൊടികളാൽ മൂടിയ കൺകളോടേ
ഓടുന്നു കാററിനെതിരായില വീഴുമൊച്ച-
യോലും വനത്തിൽ മദശാലികളാം മൃഗങ്ങൾ. 31

മാവിൻകുരുന്നിലകൾ തിന്നു ഗളം തെളിഞ്ഞോ-
രാൺകോകിലങ്ങളുടെ മോഹനകൂജനങ്ങൾ
അന്നാൾ മനസ്വിനികൾ മാനമുടൻ ത്യജിപ്പാൻ
പോരും മനോഭവവിളംബരമായ്ബ്ഭവിച്ചു. 32

നന്നായ്ത്തെളിഞ്ഞു ചൊടി മഞ്ഞു കഴിഞ്ഞതമൂലം;
പാരം വെളുത്തു മുഖശോഭ തെളിഞ്ഞുകണ്ടു;
അക്കിന്നരാംഗനകൾ ചാൎത്തിയ ചാരുപത്തി-
ക്കീററിൽത്തെളിഞ്ഞു ചെറുവേൎപ്പുകണം ക്രമേണ. 33

സ്ഥാണ്വാശ്രമത്തിൽ മരുവും യതിമാരകാല-
ത്തുണ്ടായൊരീ മധുവിലാസവിധങ്ങൾ കാൺകെ,
ഏറെ പ്രയാസമൊടു ചിത്തവികാരഭേദ-
മേതാണ്ടടക്കുവതിനന്നു സമൎത്ഥരായി! 34

പൂവില്ലെടുത്തു കുലയേററിയനംഗനിഷ്ട-
ജായാസമേതമവിടത്തിലണഞ്ഞനേരം
രാഗം മുഴുത്തു മിഥുനങ്ങൾ നിജപ്രവൃത്തി-
യാലേ ഹൃദന്തരഗതം തെളിയിച്ചു ഭാവം. 35

സ്നേഹാലൊരേ കുസുമപാത്രമതിങ്കൽനിന്നും
പൂന്തേൻ നുകൎന്നിതളി തൻപ്രിയയെത്തുടൎന്നു്;
തൊട്ടീടവേ മിഴികൾ കൂമ്പിയ പേടയെത്തൻ-
കൊമ്പാൽ സുഖേന കലമാൻ ചൊറിയാൻതുടങ്ങി.

തുമ്പിക്കരംവഴി സരോരുഹഗന്ധിയായ
വെള്ളം കൊടുത്തു പിടി കൊമ്പനു മോദമോടെ;
താൻ പാതിതിന്നൊരു മൃണാളമെടുത്തു ചെയ്തു
കാന്തയ്ക്കു സൽകൃതി സുഖത്തൊടു ചക്രവാകം. 37

പാടുന്നതിന്നിടയിൽ, വേൎപ്പൊടിഞ്ഞു പത്തി-
ക്കീറൊറ്റൊലിച്ചു,മലരിൻ മധുവിൻ മദത്താൽ

കണ്ണേററമായ് മഴറിയും വിലസുന്ന കാന്താ-
വക്ത്രാംബുജം സപദി കിംപുരുഷൻ മുകൎന്നു. 38

പൊങ്ങുന്ന പുഷ്പകുലയതാം മുലയും സ്ഫുരിക്കും
ചെംപല്ലവച്ചൊടിയുമായഴകേറെയുള്ളോർ
വല്ലീവധൂക്കൾ ചെറുശാഖകളായ കൈകൾ
നീട്ടിപ്പുണൎന്നിതു രസേന മരങ്ങളേയും. 39

കേട്ടീടിലും മധുരകിന്നരഗീതിയാത്മ-
ധ്യാനത്തിൽ വാണ ശിവനാസ്സമയത്തുപോലും:
ആവില്ല സംയമികൾതന്റെ സമാധിഭേദം
ചെയ്വാനഹോ, കൊടിയ വിഘ്നതതിക്കുപോലും. 40

വള്ളിക്കുടിലിൽ പടികാപ്പൊരു നന്ദികേശൻ
പൊൻചൂരൽ തന്നിടതുകയ്യിനു ചേൎത്തണച്ചു,
ചുണ്ടത്തു വെച്ച വിരൽകൊണ്ടു വിലക്കി "വേണ്ട
ചാപല്യ"മെന്നു നിജഭൃതഗണങ്ങളേയും. 41

നിഷ്കമ്പമായ്ത്തരുഗണം, ഭ്രമരം പതുങ്ങി,
കൂകീല പക്ഷികൾ, മൃഗങ്ങളനങ്ങിയില്ല;
ആക്കല്പനയ്ക്കനുസരിച്ചു വനപ്രദേശ-
മൊക്കെപ്പടത്തിലെഴുതീടിനപോലെയായി. 42

യാത്രയ്ക്കു ശുക്രദശയെന്നതുപോലവന്റെ
നോട്ടം തടാ പരിഹരിച്ചലരമ്പനെത്തീ
ചുററും നമേരുതരുശാഖകൾ മൂടിയീശൻ
ധ്യാനത്തിനായരുളിടുന്ന വനപ്രദേശം. 43

പുള്ളിപ്പുലിത്തുകിൽ വിരിച്ചൊരു ദേവദാരു-
വൃക്ഷത്തറയ്ക്കലിളകാത്ത തപസ്സിലപ്പോൾ
മൃത്യുഞ്ജയൻ വിഭു വസിപ്പതു ദേഹപാത-
മാസന്നമായ കുസുമാസ്ത്രനു കാണുമാറായ്. 44

യോഗാസനസ്ഥിതിയിൽ മേലുടൽ നല്ലവണ്ണം
നീണ്ടും തരത്തിലിരുതോൾ ചെറുതൊന്നു താഴ്ന്നും
ഒന്നൊന്നുമേൽ കരതലങ്ങൾ മലത്തിവെച്ചു
ഫുല്ലാംബുജം മടിയിൽ വെച്ചതുപോലെയായും; 45

പാമ്പാൽ വരിഞ്ഞു വിലസുന്ന ജടാകലാപം
കാതിൽ പിണച്ചിണയിലിട്ടെഴമക്ഷസൂത്രം
കണ്ഠത്തിൽനിന്നു കവിയും പ്രഭയാൽ കറുത്ത
മേൽമുണ്ടുപോലെ ഹരിണത്തുകിൽചേർത്തണിഞ്ഞും;

ഒട്ടൊന്നു കണ്മണി തെളിഞ്ഞു ചലിച്ചിടാതെ
തെല്ലെങ്കിലും, പുരികമേതുമനങ്ങിടാതെ
സ്പന്ദിച്ചിടാത്തൊരിമയോടുമധോമയൂഖ-
മായിട്ടു മൂന്നു മിഴി മൂക്കിനു നേർക്കണച്ചും; 47

പെയ്യാനൊരുങ്ങി നിലപൂണ്ടൊരു കാറുപോലെ
ഓളങ്ങളററൊരു ജലാശയമെന്നപോലെ
കാററററിളക്കമിയലാത്ത വിളക്കുപോലെ
വായുക്കളുള്ളിലിയലുന്നതടക്കിവെച്ചും; 48

ആ ബ്രഹ്മരന്ധ്രമതിൽനിന്നുമുദിച്ച രശ്മി-
ജാലം കപാലനയനംവഴി നിർഗ്ഗമിച്ചു"

പാടേ, മൃണാളഗുണസന്നിഭസൌകുമാൎയ്യ-
മായുള്ള ബാലശശിശോഭയെ വാട്ടിവെച്ചും; 49

ദ്വാരങ്ങളൊമ്പതുവഴിക്കെഴുമാ പ്രവൃത്തി
നിൎത്തി,സ്സമാധിയിൽ മനസ്സിനെ വെച്ചുകൊണ്ടു്
ക്ഷേത്രജ്ഞരേതറിയുമക്ഷരമെന്നതായൊ-
രാത്മാവിനെത്തെളിവിലാത്മനി കണ്ടുകൊണ്ടും; 50

ഈവണ്ണമങ്ങു കരൾകൊണ്ടുമധൃഷ്യനായി-
ക്കാലാന്തകൻ യമി വസിപ്പതു കണ്ടു മാരൻ;
പേടിച്ച പാണികൾ കുഴഞ്ഞു, കരത്തിൽനിന്നു
തൻചാപവും കണയുമൂൎന്നതറിഞ്ഞതില്ല. 51

മുക്കാലുമങ്ങനെ മുടിഞ്ഞൊരവന്റെ വീൎയ്യം
തൻരൂപകാന്തിവഴി വീണ്ടുമുയൎത്തുമാറു്
കാണായി രണ്ടുവനദേവതമാരൊടൊത്തു
ശൈലേന്ദ്രകന്യക നടന്നുവരുന്നതപ്പോൾ. 52

നല്പത്മരാഗമണിയോടെതിരാമശോകം,
തങ്കത്തുടപ്പു തൃണമാക്കിയ കൎണ്ണികാരം,
വെണ്മുത്തുമാലികകളാക്കിയ സിന്ദുവാര-
മെന്നീ വസന്തകുസുമങ്ങളണിഞ്ഞുകൊണ്ടും; 53

പോൎകൊങ്കയാൽ ചെറുതു മേനി കുനിഞ്ഞു ബാല-
സൂൎയ്യന്റെ കാന്തി ചൊരിയുന്നൊരു ചേല ചാൎത്തി
തിങ്ങും മലൎക്കുലകൾകൊണ്ടു നമിച്ച വല്ലി
നന്നായ് തളിൎത്തു നടപ്പതുപോലെയായും; 54

സ്ഥാനജ്ഞനാം സുമശരൻ പണയത്തിൽവെച്ചു
രണ്ടാംധനുസ്സിനുടെ ഞാണുകണക്കു തോന്നും
നല്ലൂത്തിലഞ്ഞിമലർകൊണ്ടെഴുവോരരഞ്ഞാൺ
വീണ്ടും കിഴിഞ്ഞിടുവതങ്ങു പിടിച്ചുകൊണ്ടും; 55

നിശ്വാസമാരുതമണത്തിലുയന്ന തൃഷ്ണ-
മൂലം ചൊടിയ്ക്കരികിലെത്തിന ഷട്പദത്തെ
പേടിച്ചു തെല്ലിളകിടും മിഴിയോടിടയ്ക്കു
ലീലാരവിന്ദമതുകൊണ്ടു തടുത്തുകൊണ്ടും; 56

സർവ്വാംഗചാരുത കലർന്നു രതിക്കുപോലും
നാണം കൊടുക്കുമവളെ സ്മരനന്നു കാണ്കെ
സർവ്വേന്ദ്രിയങ്ങളെയടക്കിയ ശങ്കരങ്കൽ-
ത്തൻകർമ്മസിദ്ധിയുളവാമിനിയെന്നു തോന്നി. 57

തൻഭാവിവല്ലഭനിരുന്നരുളുന്നിടത്തിൻ
വാതുക്കലെത്തിയുമ;യാസ്സമയത്തുതന്നെ
ഉൾത്താർ പരാത്മപരതത്വമറിഞ്ഞു യോഗ-
ധ്യാനത്തിൽനിന്നു വിരമിച്ചിതു ചന്ദ്രചൂഡൻ. 58

അപ്പോളനന്തനു ഫണങ്ങളൊരായിരത്താൽ
കഷ്ടിച്ചു വല്ലവിധവും ധര താങ്ങുമാറു്
പ്രാണങ്ങളെപ്പതിയെ വിട്ടു പുരാരി തന്റെ
വീരാസനം സുദൃഢമമ്പിലഴിച്ചു യോഗി. 59

ശുശ്രൂഷചെയ്യുവതിനദ്രിജ വന്നതായി-
ത്തൃക്കാൽപണിഞ്ഞു വിഭുവോടറിയിച്ചു നന്ദി;

ഭ്രൂവൊന്നനക്കിയവനേകിയ സമ്മതത്താൽ
ദേവൻെറ സന്നിധിയിലേയ്ക്കവളേ നയിച്ചു. 60

തൻതോഴിമാരുടെ കരങ്ങൾ പറിച്ചു ചാരു-
വാസന്തപുഷ്പതതി വെള്ളില ചെററിണക്കി
മൃത്യുഞ്ജയൻെറ കഴലിൽ പ്രണിപാതപൂർവ്വ-
മർച്ചിച്ചു ഭക്തിയൊടുമഗ്ഗിരിരാജപുത്രി. 61

നീലാളകത്തിനിടയിൽ തെളിയുന്ന കർണ്ണി-
കാരം കിഴിഞ്ഞു നിപതിക്കവെയദ്രികന്യ
കർണ്ണത്തിൽനിന്നു തളിർ പോയ ശിരസ്സു താഴ്ത്തി-
ച്ചെയ്തു നമസ്തുതി പരം വൃഷഭധ്വജന്നായ്. 62

നേരായനുഗ്രഹമുരച്ചി,"തനന്യഭാക്കാം
ഭർത്താവു തേ വരിക"യെന്നവളോടു ശംഭു:
ലോകേശർതാനരുളിടുന്ന വചസ്സിനർത്ഥ-
വ്യത്യാസമിന്നലകിടത്തിൽ വരുന്നതാണോ? . 63

തീയിൽപ്പതിപ്പതിനൊരുങ്ങിയ പാററപോലെ
മേവുന്ന കാമനു പിനാകിയിലമ്പയപ്പാൻ
കണ്ടിട്ടു തക്കമഗജയ്ക്കരികേ ശിവൻെറ
നേർക്കോങ്ങി ഞാൺ തടവിയംഗജനന്നു വീണ്ടും. 64

അത്തവ്വിലദ്രിസുത വെയ്ലിലുണക്കിയുള്ള
മന്ദാകിനീകമലബീജഗണങ്ങളാലെ
തീർത്തോരു മാല യമിയാം പരമേശ്വരന്നു
തൃക്കാഴ്ചവെച്ചിതരുണാഭയെഴും കരത്താൽ. 65

സേവിക്കുവോരിലിയലും പ്രണയംനിമിത്തം
കൈക്കൊള്ളുവാനതിനെയീശനൊരുമ്പെട്ടപ്പോൾ
പുഷ്പേഷു തന്റെ കുലവില്ലിലഹോ തൊടുത്തു
സമ്മോഹനാഖ്യമൊരു തെററുവരാത്ത ബാണം. 66

ശീതാംശുവിന്നുദയവേളയിലംബുരാശി-
തന്നട്ട ധീരത കുറച്ചിളകിഗ്ഗിരീശൻ
ബിംബാധരോഷ്ഠസുഭഗം ഗിരിജാമുഖത്തെ
മ്മുന്നക്ഷികൊണ്ടുമൊരുമിച്ചു പരം നുകർന്നു. 67

മൊട്ടിട്ടിട്ടും ചെറുകടമ്പുകണക്കു ദേഹ-
മാന്തും മനോജ്ഞനയനങ്ങൾ തിരിച്ചുകൊണ്ടും,
ഭംഗ്യാ മുഖം ചെറുതു ചായ്ച്ചുകതാരിലുള്ള
ഭാവം തെളിച്ചു നിലകൊണ്ടു ഗിരീന്ദ്രകന്യ. 68

ക്ഷോഭം ജിതേന്ദ്രിയനമത്തി ബലേന വീണ്ടും
പിന്നീടയുഗ്മനയനൻ പരിതഃസ്ഥലത്തിൽ
തൻചിത്തമിങ്ങനെയിളക്കുവതിന്നു ഹേതു-
വാരായുവാൻ മിഴികൾ ചുററുമയച്ചു നോക്കി. 69

കണ്ടാനവൻ വലതുകൺവരെ ഞാൺ വലിച്ചു
തൻതോൾ കുനിച്ചിടതുകാലു വളച്ചുകൊണ്ടു്
ചക്രീകരിച്ചു കുലവില്ലൊടു കാമദേവ-
നെയ്യാനൊരുങ്ങി നിലനില്പൊരു കാഴ്ചയപ്പോൾ. 70

'ബാധിച്ചിതെന്റെ തപ'മെന്നു നിനച്ചു നോക്കാ-
നാകാത്തമട്ടു പുരികങ്ങൾ വളഞ്ഞു കോപാൽ

വാഴും ഹരന്നുടയ ഫാലവിലോചനത്തിൽ-
നിന്നുജ്ജ്വലിച്ചൊരു കൃശാനു പുറത്തു ചാടി. 71

'കോപത്തെ വിട്ടിടുക, വിട്ടിടുകീശ'യെന്നു
വാനോർ സസംഭ്രമമഹോ പറയുമ്പൊഴേയ്ക്കും
മുക്കണ്ണനർതന്റെ നയനങ്ങളിൽനിന്നുദിച്ച
ചെന്തീ ജവാൽ മദനനെച്ചുടുചാരമാക്കി. 72

തൻതീവ്രദുഃഖമതിൽനിന്നു ജനിച്ച മോഹം
പഞ്ചേന്ദ്രിയങ്ങളുടെ വൃത്തി ഹനിക്കയാലെ
കാന്തന്റെ മൃത്യുവറിയാനിടയായിടാഞ്ഞു-
മൂലം കുറച്ചിട രതിക്കുപകാരമായി. 73

വിഘ്നം തപസ്സിനു ഭവിച്ചതു, വന്മരത്തെ
വജ്രംകണക്കു, ജവമോടു തകർത്തശേഷം
ഭൂതേശ്വരൻ കൊടുതപസ്വി ഗണങ്ങളൊത്തു
സ്ത്രീസന്നികർഷമതൊഴിപ്പതിനായ് മറഞ്ഞു. 74

വൻപൻ പിതാവിനുടെയാഗ്രഹവും സ്വകീയ-
ലാവണ്യവും നിരുപയോഗമിതെന്നുറച്ചും
തോഴീസമക്ഷമിതി നാണമിരട്ടിയായും
ദുഃഖിച്ചു പോന്നിതൊരുമട്ടുവിടുന്നു ഗൌരി. 75

ഹരനുടെ കടുകോപാൽ ഭീതിപൂണ്ടക്ഷികൂമ്പും
മകളെയചലവര്യൻ രണ്ടു കൈകൊണ്ടുമേന്തി
സുരഗജമരവിന്ദം തണ്ടൊടേ കൊമ്പിലേന്തും-
പടി തിരികെ നടന്നു വേഗദീർഘീകൃതാംഗൻ. 76

# നാലാം സർഗ്ഗം

മോഹത്തിനാൽ പരമചേതനയായ്ക്കിടക്കും
ചാരിത്രശാലിനി മനോഭവപത്നിയാളെ
മെല്ലെന്നുണർത്തി വിധി, ദുസ്സഹമായ നവ്യ-
വൈധവ്യവേദന ശരിക്കറിയിപ്പതിന്നായ്. 1

ആലസ്യമററവളുണന്നു മിഴിച്ചുനോക്കി
തൻനീണ്ട കണ്ണുകൾ തെളിച്ചവിടത്തിലെല്ലാം;
കാണാഞ്ഞതൃപ്തി പെരുകീട്ടമറിഞ്ഞതില്ല
കണ്ണിന്നു കാന്തനിനിമേലിലദൃശ്യനെന്നായ്. 2

"വാഴുന്നിതോ ദയിത! ജീവനൊടിന്നു നീ"യെ-
ന്നോതിജ്ജവേനയെഴുന്നേററവൾ നോക്കിടുമ്പോൾ
കാണായി, തന്നരികിലായ് ഹരനേത്രവഹ്നി
ചുട്ടുള്ള ഭസ്മമൊരു പൂരുഷരൂപമായി! 3

വീണ്ടും വളന്നൊരഴലാലവൾ ഭൂതലത്തിൽ
വീണൊട്ടു പൂഴിപുരളുന്ന കുചങ്ങളോടെ
അന്നാ പ്രദേശവുമവൾക്കസമം കരഞ്ഞു-
പോകുംവിധം ശിഥിലകേശിനി കേണു പാരം: 4

"സച്ചാരുതല്ലജകിടത്തിൽ വിലാസികൾക്കു
യാതൊന്നു നിത്യമുപമാനത പൂണ്ടിരുന്നു,

ആ രൂപമിസ്ഥിതിയിലാകിലുമെന്റെ ജീവൻ
പോയില്ല, പെൺഹൃദയമെത്ര കടുത്തതാവാം! 5

എന്നും നിനക്കടിമയാമിവളെ ത്യജിച്ചും
ഭഞ്ജിച്ചുമുൾപ്രണയമീശ,യരക്ഷണത്തിൽ
താർപൊയ്കയെക്കരകവിഞ്ഞ ജലൌഘമെന്ന-
പോലെന്നെയാക്കിയെവിടേക്കു ഭവാൻ ഗമിച്ചു? 6

ചെയ്തില്ല വിപ്രിയമൊരിക്കലുമെന്നൊടേതു-
മങ്ങേയ്ക്കു ഞാനഹിതമേതുമണച്ചതില്ല;
കേഴും രതിക്കു പുനരെന്തു തരുന്നതില്ല
നിൻദർശനം ചെറുതു കാരണമെന്നിയേ നീ? 7

പേർമാറി നീ പറകെ, ഞാനരഞാണുകൊണ്ടു
ബന്ധിച്ചതോ, ചെവിയണിക്കുവളത്തിനാലെ
കണ്ണിൽ പൊടിഞ്ഞു ചെറുതല്ലികൾ വീഴുമാറു
താഡിച്ചതോ, സ്മര, നിനക്കിവിടോർമ്മയുണ്ടോ? 8

നിൻവാസമെന്നകമലർക്കകമെന്നു ചൊല്ലു-
മാറുള്ളതോർപ്പു സകലം പൊളിയെന്നുതന്നെ;
നേരായ ഭംഗിവചനോക്തിയതല്ലയെങ്കിൽ
നീ മെയ്‌വെടിഞ്ഞളവുമെങ്ങനെ ഞാനിരിപ്പു? 9

എന്നെപ്പിരിഞ്ഞു നവമായവിടുന്നണഞ്ഞ
പാരത്രികം പദവി ഞാൻ ജവമാണ്ടുകൊള്ളാം;
നേരിൽ ചതിച്ച വിധി ലോകരെയാകമാന-
മങ്ങേയ്ക്കധീനമഖിലർക്കുമെഴും സുഖങ്ങൾ. 10

രാത്രിയ്ക്കിരുട്ടു നിറയും തെരുവിൽ പയോദ-
നിർഘോഷവിക്ലബകളാകിയ മങ്കമാരെ,
വേഗേന കാന്തരുടെ ഗേഹമണയ്ക്കുവാനായ്
നീയെന്യെ മറെറാരുവനാരു സമൎത്ഥനാകും? 11

ചെങ്ങുന്ന മല്ലനയനങ്ങൾ പകച്ചുമേററം,
ചൊല്ലും വചസ്സിടറിയും പ്രമദാജനങ്ങൾ
കാട്ടുന്ന മദ്യമദകേളി, ഭവാൻ വെടിഞ്ഞ
ലോകത്തിലംഗജ, നിരൎത്ഥകഗോഷ്ഠിയാവും. 12

നിന്മേനിയിങ്ങനെ നശിച്ചതറിഞ്ഞു നിന്റെ
ചങ്ങാതി നിഷ്ഫലമുദിച്ചിടുവോരു ചന്ദ്രൻ,
തീരുമ്പൊഴും മലിനപക്ഷ,മഹോ ത്യജിക്കും
തൻമെയ്ച്ചടപ്പു പെരുതാമഴലോടുകൂടി. 13

നല്ലച്ചയൊത്തരുണവർണ്ണമിയന്ന ഞെട്ടു
ചേൎന്നാൺകുയിൽക്കളരുതാലറിയുന്നതായി
തേന്മാവിനുള്ള പുതുതാം മലരാക്ക മേലി-
ങ്ങമ്പായ് ഭവിക്കുമിനി മന്മഥ,യിജ്ജഗത്തിൽ? 14

നിൻവില്ലിനൊത്ത ഗുണമായ്പ്പലനാൾ നിയോഗി-
ച്ചുള്ളോരു ഭൃംഗനിര താമരസാസ്രു, കഷ്ടം
പൊങ്ങിച്ചിടുന്ന ദയനീയരുതത്തിനാലെൻ-
വൻദുഃഖമൊട്ടനുസരിപ്പതുപോലെ തോന്നും. 15

വീണ്ടും ധരിച്ചു തവ മോഹനമായ രൂപം
വേഗാലെഴീററു നിയമിക്കുക നീയിദാനീം,

വാക്കിൽ സ്വതേ മധുരതയ്ക്കു പടുത്വമാന്നൊ-
രാൺകോകിലത്തെ വിരുതൻ രതിഭൂതനായി. 16

കുമ്പിട്ടു കാലുകൾ പിടിച്ചൊരു യാചിതങ്ങ-
ളംഗം വിറയ്ക്കുമളവുള്ളുപഗൂഹനങ്ങൾ
ആത്മമട്ടെഴുന്നൊരു രഹസ്യരതങ്ങളെല്ലാ-
മോർത്തിപ്പൊഴംഗജ, യെനിയ്ക്കൊരു ശാന്തിയില്ല. 17

ലീലാസമർത്ഥനവിടുന്നു ചമച്ച ചാരു-
പുഷ്പോച്ചയാഭരണമെന്നുടെ മേനിയിങ്കൽ
നില്ക്കുന്നിതിപ്പൊഴുതിലും ഹഹ! കാണ്മതില്ല
കന്ദർപ്പ, നിൻെറ മതിമോഹനമായ രൂപം. 18

ഏതിന്നലംകൃതിയപൂർണ്ണമതായിരിക്കെ
നിന്നേ വിളിച്ചു ദയവറ്റൊരമർത്ത്യവർഗ്ഗം,
ആയെന്നിടംകഴലിതാ, നിറമിട്ടു ഭംഗി-
യാക്കാൻ വരൂ ദയിത, ഞാൻ ക്ഷമയററിരിപ്പൂ. 19

ചാതുര്യമേറിയ സുരാംഗനമാർ ഭവാനെ-
സ്സൂത്രങ്ങളാൽ സ്മര, മയക്കവതിന്നുമുൻപേ
ഈൗപ്പാററ കാട്ടിന വഴിക്കു ഭവൽസമീപം
പ്രാപിച്ചു നിൻമടിയിലേറി വസിച്ചിടും ഞാൻ. 20

ജീവിച്ചപോൽ രതി കുറച്ചിട മാരനോടു-
കൂടാതെതന്നെയിഹയെന്നൊരു ദുഷ്പ്രവാദം
ലോകത്തിലങ്ങനെയുറച്ചിതു കാന്ത, മററു-
ലോകത്തിൽ ഞാനനുഗമിക്കുകിലും ഭവാനെ. 21

ചാരം തപരിച്ചു പരലോകമണഞ്ഞ നിന്നെ
ഞാനേതുമട്ടിലണിയിക്കണമന്ത്യമായി?
ചിത്തത്തിനും തനുവിനും നിരുപിക്കുവാനു-
മാകാത്ത യാത്ര മമ വല്ലഭ, ചെയ്തുവല്ലോ. 22

അങ്കത്തിൽ വെച്ചു ചിലയോടു, ശരം നിവൎക്കും
നീ തോഴനാം മധുവിനോടു ചിരിച്ചു മോദാൽ
ഓരോന്നു ചൊൽവതുമിടയ്ക്കിടെ നീ കടക്ക-
ണ്ണിട്ടങ്ങു നോക്കുവതുമംഗജ, ഞാൻ സ്മരിപ്പൂ. 23

പുഷ്പങ്ങളാൽ ചില ചമച്ചു നിനക്കു നല്കും
ചങ്ങാതിയാത്മസമനാം മധുവെങ്ങു പോയി?
ഉഗ്രം പിനാകിയുടെ കോപമവന്നുമിഷ്ട-
തോഴൻ ഗമിച്ച വഴി കാട്ടിയതായ്വരാമോ?" 24

ആ രോദനത്തിലെഴമക്ഷരമായ നഞ്ഞു
ചേരും ശരം ഹൃദി തറച്ചു വസന്തനപ്പോൾ
ആശ്വാസമാതുരയവൾക്കു കൊടുക്കുവാനായ്
പ്രത്യക്ഷമാക്കി നിജമേനി രതിക്കുമുമ്പിൽ. 25

കൊങ്കത്തടങ്ങൾ ഞെരിയുംപടി നെഞ്ചലച്ചു
വാവിട്ടുകേണിതവനെസ്സതി കണ്ട നേരം:
ഏവൎക്കുമാധി പരമുററവർതൻെറ മുമ്പിൽ
ദ്വാരം തുറന്നപടി ചീൎക്കുവതെന്നു ന്യായം. 26

ചൊല്ലീ വസന്തനൊടു സങ്കടമാൎന്നിവണ്ണം:
"കണ്ടാലുമമ്മയുടെ തോഴനു വന്നതെല്ലാം;

പ്രാവിന്റെ വൎണ്ണമിയലുന്ന തദീയഭസ്മം
കാററത്തു ഹന്ത തരിയായ് പതറുന്നുവല്ലോ. 27

നല്കീടുകാശു തവ ദൎശനമിങ്ങു നില്പൂ
കാണാൻ കൊതിച്ചു മിഴിയോടുമിതാ വസന്തൻ:
നില്ക്കാക്കിലും ദയിതയിൽ പ്രണയം നരന്നു
നിശ്ചഞ്ചലം മമതയുണ്ടു സുഹൃജ്ജനത്തിൽ. 28

സേവിച്ചടുക്കൽ മരുവുന്നിവനേകനല്ലോ
സാമൎത്ഥ്യദൈത്യമുലകാകവെയൊന്നുപോലെ
താർനൂലു ഞാണു മൃദുവാം മലരമ്പുമായ
വില്ലാൽ നടത്തിടുവതിന്നു തവാജ്ഞയെല്ലാം. 29

പോയീ വസന്ത, ബത കാററടിയാൽ പൊലിഞ്ഞ
ദീപംകണക്കിനി വരാതെ ഭവദ്വയസ്യൻ;
ഞാനോ കരിഞ്ഞ തിരിയെന്നതുപോലെയായീ—
നോക്കൂ, കൊടുംവ്യസനധൂമിതയാകുമെന്നെ. 30

എന്നെ ത്യജിച്ചിവിടെ മാരനെ നിഗ്രഹിച്ചു
പാതിക്കൊടുംകൊലയതിങ്ങു നടത്തി ദൈവം:
താനാശ്രയിച്ച പെരുതാം തരുവെഗ്ഗജേന്ദ്രൻ
ഭഞ്ജിക്കിൽ വല്ലിയുടനന്നു നിലംപതിക്കും. 31

എന്നാലൊരുങ്ങിടുക, ബന്ധുജനോചിതം നിൻ—
കൎത്തവ്യമിപ്പൊഴുതു ചെയ്യതിനൊന്നുമാത്രം:
ദുഃഖാൎത്തയാകുമിവളെച്ചിതകൂട്ടി വേഗം
തീ തന്നയക്കു പതിതന്റെ സമീപമിപ്പോൾ. 32

ഛോകുന്നു കൌമുദി ശശാങ്കനൊടൊത്തുതന്നെ,
മേഘത്തൊടൊത്തു മറയുന്നു തടിത്തുമേവം
നിശ്ചേതനങ്ങളിലുമീ പ്രമദാജനങ്ങൾ
ഭർത്താക്കൾതൻ വഴി തുടൎന്നു ഗമിച്ചിടുന്നു. 33

പൂശീട്ടു ഞാൻ മുലകളിൽ ഹൃദയപ്രിയന്റെ
ചാരുത്വമാൎന്നു വിലസുന്നൊരു ഗാത്രഭസ്മം
ചന്തീയിലെൻതനു, പുതുത്തളിർമെത്തയിൽപ്പോ-
ലിപ്പോൾ സമൎപ്പണവിധിക്കു തുനിഞ്ഞുകൊള്ളാം. 34

നീ സൌമ്യ, ഞങ്ങൾ മലർമെത്ത വിരിച്ചിടുമ്പോൾ
വേണ്ടുംപടിക്കു പലനാൾ തുണചെയ്തിരുന്നു;
യാചിച്ചിടുന്നു തൊഴുകയ്യൊടു ഞാനിദാനീം
സജ്ജീകരിക്ക ചിത മേ സദയം ജവേന. 35

എൻകൈകൾകൊണ്ടഥ കൊളുത്തിയ തീ തപരിപ്പി-
ച്ചീടിന്നു ദക്ഷിണസമീരണവീജനത്താൽ
അങ്ങേയ്ക്കു തീൎച്ചയറിയാം സ്മരനെന്നെ വിട്ടു
വാണീടുകില്ലരനിമേഷവുമെന്ന കാൎയ്യം. 36

ചെയ്തിട്ടിതൊക്കെയവിടുന്നു തരേണ്ടതല്ലോ
ഞങ്ങൾക്കു സമ്പ്രതി ജലാഞ്ജലിയൊററയായി;
അത്തോയമങ്ങയുടെ, തോഴർ നുകൎന്നുകൊള്ളും
സ്വൎഗ്ഗത്തിലെന്നൊടൊരുമിച്ചു പകുത്തിടാതെ. 37

ശേഷക്രിയയ്ക്കുിളകിടും തളിർചേൎന്ന മാമ്പൂ-
വൎപ്പിക്ക മാധവ, നിവാപമനംഗനായി

നിൻസ്നേഹിതന്നു പുത്രമാംപ്രസവത്തിലേററ-
മുൾപ്രീതിയെന്നതു നിനക്കറിയാവതല്ലോ." 38

ദേഹം ത്യജിപ്പതിനിവണ്ണമൊരുങ്ങി നില്ക്കും
പഞ്ചായുധപ്രിയതമക്കുശരീരിവാക്യം,
നീർ വററിയേറെ വിഷമിച്ചൊരു മീനിനാദ്യം
പെയ്യുന്ന മാരിയതുപോലനുകമ്പയേകി: 39

"പുഷ്പായുധപ്രിയതമേ, വലുതാം വിളംബം
കൂടാതെ കാന്തനെ നിനക്കു ലഭിച്ചുകൊള്ളും;
കേട്ടാലും,മീശനയനാഗ്നിയിലംഗജന്മാ-
വേതൊന്നുകൊണ്ടു ശലഭത്വമണഞ്ഞതെന്നായ്. 40

മുന്നം പിതാമഹനു മാനസമങ്ങിളക്കി-
ത്തൻപുത്രിതന്നിലഭിലാഷമുയൎത്തിപോലും;
വേഗം വികാരമതടക്കിയജൻ ശപിച്ച-
മൂലം സ്മരന്നു ഫലമിന്നനുഭൂതമായി. 41

എന്നോ തപസ്സുവഴി ചൊല്പടി വന്നുചേൎന്ന
മുക്കണ്ണനെഗ്ഗിരിജ വേളികഴിച്ചിടുന്നു,
അന്നശ്ശിവൻ സുഖമറിഞ്ഞു സുമായുധന്നു
ദേഹം കൊടുത്തു മടിയാതെയിണക്കുമല്ലോ. 42

ധൎമ്മം പറഞ്ഞു പരമൎത്ഥനചെയ്കമൂലം
ശാപത്തിനന്നറുതി പത്മഭവൻ വിധിച്ചു:
മേഘങ്ങളും യമികളാം ജനവും കൊടുത്ത
മിന്നൽപ്പിണക്കമമൃതത്തിനുമാം നിദാനം. 43

മേലാൽവരും പ്രിയസമാഗമമോർത്തുകൊണ്ടു
കാന്താംഗി, നിൻെറ തനു നീ പരിരക്ഷചെയ്ക:
നീർ വററിയുള്ള നദിയും ജലപുഷ്ടമായി-
ത്തീരുന്നു വേനലവസാനമണഞ്ഞിടുമ്പോൾ." 44

ഏവം രതിക്കു മരണത്തിലുറച്ച ബുദ്ധി-
യില്ലാതെയാക്കിയൊരു ഭൂതമദൃശ്യരൂപൻ;
ആ വാക്കു വെച്ച മധുവേകിയവൾക്കു വേണ്ടു-
മാശ്വാസമമ്പുകലരും മൊഴിയാലെയപ്പോൾ. 45

ദുഃഖത്തിനാൽ തനു ചടച്ചു, നിജാഭ മങ്ങി-
ക്കാണും ദിനേന്ദുകല സന്ധ്യയെയെന്നപോലെ,
ആപത്ദശൽക്കൃതി കാത്തു സുമായുധേഷ്ടു-
പ്രാണേശിയായ രതി വാണിതു പിന്നെയന്നാൾ. 46

# അഞ്ചാം സർഗ്ഗം

തന്മുന്നിൽവെച്ചിത്തുവിധം സ്മരനെപ്പിനാകി
വെൺചാമ്പലാക്കിയത്തു കണ്ടു നിരാശപ്പൂണ്ടോൾ
നിന്ദിച്ചു രൂപഗുണമന്നഗപുത്രി: കാന്തൻ
നന്ദിച്ചിടാത്തൊരഴകാൽ ഫലമെന്തു പിന്നെ? 1

വാഞ്ഛിച്ചു തന്നുടയ രൂപമവന്ധ്യമാക്കാ-
നേറും തപസ്സുവഴിയുററസമാധിയാലെ;
അല്ലാഞ്ഞിലാവിധമെഴുന്നൊരു രാഗവായ്പും
തത്താദൃശൻ പതിയുമെങ്ങനെ വന്നുചേരും? 2

തൻപുത്രി, ശർവ്വനിലുറച്ച മനസ്സു ചേർന്നു
താനേ തപസ്സിനു മുതിർന്നതറിഞ്ഞനേരം
സ്നേഹത്തിൽ മേന നിജമാറൊടണച്ചു പുല്കി-
യുഗ്രം മുനിവ്രതമതന്നു തടഞ്ഞു ചൊന്നാൾ: 3

"നിന്നിഷ്ടലാഭമതിനായിവിടെഗ്ഗൃഹത്തിൽ-
ത്തന്നേ ഭജിക്ക, തപമെങ്ങെവിടത്തു നിൻമെയ്?
താങ്ങുന്നു പേലവശിരീഷസുമം ദ്വിരേഫ-
പാദങ്ങളെ, പക്ഷിയുടെ കാലു സഹിക്കയില്ല." 4

ശാസിക്കിലും ജനനിയാൾക്കു കഴിഞ്ഞതില്ല
മാററാൻ സ്ഥിരേച്ഛയെഴുമാ മകൾതന്നൊരുക്കം:
കീഴ്പോട്ടു ചാടിന പയസ്സുമുറച്ചൊരുള്ള-
മാരാൽക്കഴിഞ്ഞിടുവതിന്നു തിരിച്ചുമാററാൻ? 5

തോഴീമുഖാന്തരമൊരിക്കൽ മനോരഥങ്ങ-
ളോരുന്നൊരച്ഛനൊടപേക്ഷ കഴിച്ചു കന്യ
തന്നാഗ്രഹം സഫലമാംവരെയും വനത്തിൽ
വാണാസ്സമാധികളൊടും തപമാചരിപ്പാൻ. 6

ശ്രേഷ്ഠൻ പിതാവു മകൾതന്നനുരൂപമാകും
പ്രേമത്തെയോർത്തഥ കൊടുത്തൊരനുജ്ഞയോടേ
ചെന്നെത്തിനാൾ ഗിരിജ, ലോകർ തദീയനാമം
പിന്നീടു ചേർത്ത ശിഖിമച്ശിഖരസ്ഥലത്തിൽ. 7

മാറാത്ത നിശ്ചയമെഴുന്നവൾ, ചന്ദനച്ചാർ
മാച്ചുന്ന മുത്തുമണിമാലകൾ കൈവെടിഞ്ഞു
ചീർകൊങ്കയാലിഴയകന്നരുണാക്കകാന്തി
ചേരുന്ന വല്ക്കലമെടുത്തു ധരിച്ചു മാറിൽ. 8

പൂഞ്ചായൽകൊണ്ടു പരിശോഭിതമേതുമട്ടി-
ലാമട്ടുതന്നെ ജടയാൽ വദനം വിളങ്ങി:
തണ്ടാരിനിന്നു മധുപാവലിമാത്രമല്ല
പായൽപ്പടപ്പുമരുകാന്തി വളർത്തിടുന്നു. 9

നോയ്മ്പിന്നു മൂവിഴപിരിച്ചണിയുന്ന മൌഞ്ജി-
യത്യന്തകണ്ടകിതമാക്കി തദീയദേഹം;
മന്നാമതായണിയുവോരതിനാലരഞ്ഞാൺ
ബന്ധിപ്പിടം പെരുത്തു രാഗമിയന്നു കണ്ടു. 10

പായം വെടിഞ്ഞ പൊടിയും, മുലചേർന്നൊരംഗ-
രാഗാൽ തുടുത്ത പെരുപന്തുമഹോ ത്യജിച്ചു്

തൽകൈകൾ, അംഗുലികൾ ദർഭകളാൽ മുറിഞ്ഞു,
രുദ്രാക്ഷമാലകൾ ധരിപ്പവയാക്കിവെച്ചു. 11

തൻപള്ളിമെത്തയതിലൊന്നു തിരിഞ്ഞിട്ടുമ്പോൾ
വീണുള്ള കേശസുമവും സഹിയാതിരിപ്പോൾ
താഴത്തിരുന്നിതു; കിടന്നു വെറും നിലത്തു
കൈവല്ലിതന്നെയൊരു നൽത്തലയണ്ണയാക്കി. 12

നോയ്മ്പിന്നുശേഷമൾ വീണ്ടുമെടുക്കുവാനായ്
രണ്ടെണ്ണമേകി പണയപ്പടി രണ്ടുപേരിൽ:
ബാലച്ചെടിക്കൊടികളിൽ സുവിലാസചേഷ്ട,
പെണ്മാൻകുലങ്ങളിലഹോ മിഴിതൻ വിലാസം. 13

പോററി സ്വയം മടി വെടിഞ്ഞവൾ തൈമരങ്ങൾ
കുംഭങ്ങളാം മുല ചൊരിഞ്ഞ പയസ്സിനാലെ
മാറുന്നതില്ല ഗുഹനും കടിഞ്ഞൂൽപ്പിറന്നൊ-
രപ്പുത്രരിൽ പരമെഴുന്നൊരു വത്സലത്വം. 14

കൈകൊണ്ടുതന്നെ വനധാന്യമെടുത്തുനല്കി
ലാളിച്ചതായ ഹരിണങ്ങൾ കുതൂഹലത്താൽ
തൻനേത്രമങ്ങു സഖിമാരുടെ മുമ്പിലാത്മ-
നേത്രത്തിനോടളവുനോക്കിടുമാറിണങ്ങി. 15

നീരാടിയഗ്നിയതിലാഹുതിചെയ്തു ചീരം
മേലിട്ടു മന്ത്രജപമോടു വസിക്കുവോളെ
കാണാനണഞ്ഞു വരയോഗികൾ ധർമ്മബുദ്ധി-
യായോരിൽ നോക്കിടുവതില്ല വയോവിശേഷം. 16

7 ഇ

ജാത്യാ വെടിഞ്ഞു രിപുത വിട്ടൊരു ജന്തുവർഗ്ഗം;
നന്നായ് വിളങ്ങിന്നു വഴങ്ങളെഴും ദ്രുമങ്ങൾ;
രക്ഷിച്ചൊരഗ്നിയെഴുവോരുടജം; വിശേഷി-
ച്ചന്നാത്തപോവനവുമങ്ങനെ പൂതമായി. 17

ആമട്ടെഴും വ്രതസമാധികൾകൊണ്ടു തൻെറ
മോഹം ലഭിക്കുവതസാദ്ധ്യമതെന്നറിഞ്ഞു,
പൂമേനിതൻ മൃദുതയെച്ചെറുതും ഗണിക്കാ-
തന്നാളൊരുങ്ങി കഠിനം തപമാചരിപ്പാൻ. 18

പന്താടിടുന്നളവില്പം ക്ലമമാന്നിരുന്നോ-
ളന്നാചരിച്ചു മുനിമാരുടെ കർമ്മമെല്ലാം;
ജാത്യാ മൃദുത്വമൊടു നൽബലവും കലന്നൊ-
രമ്മേനി പൊന്മലരിനാൽ വിരചിച്ചതാമോ? 19

കത്തിജ്വലിച്ച ചതുരഗ്നികൾതൻ നടുക്ക
വേനല്ക്കു, ശുഭ്രമധുരസ്മിതയായ ഗൌരി
കണ്ണിന്നു തട്ടുമൊരു ശോഭയെ വെന്നു, നേരേ
തീക്ഷ്ണാംശുവിന്നെതിരു നോക്കിയനന്യദൃഷ്ട്യാ. 20

സൂര്യൻെറ രശ്മികൾ പതിച്ചഭിതപ്തമാം ത-
ദ്വക്ത്രം തെളിഞ്ഞു വിലസീ കമലംകണക്കെ;
നീണ്ടുള്ള കണ്മുനകളിൽ പടരുന്നതുണ്ടി-
തല്പാല്പമന്നൊരു കറുപ്പതുതന്നെ ഭേദം. 21

യാചിച്ചിടാതവിടെ വീണ ജലം, സുധാംശു
പെയ്യും നിലാവിവകൾമാത്രമഹോ ഭവിച്ചു

ഗൌരിക്കു പാരണ, തരുക്കളിൽനിന്നു തെല്ലും
വ്യത്യസ്തമാകുമൊരു വൃത്തി ചരിച്ചതില്ല. 22

വാനത്തുനിന്നു,മെരിയും വിറകിങ്കൽനിന്നു-
മീമട്ടു രണ്ടുവിധമഗ്നി തപിച്ചിരിപ്പോൾ
ഗ്രീഷ്മാത്യയത്തിലവളപ്പുതുവർഷമേററു
മേല്പോട്ടു വിട്ടു ചുടുമാവികൾ ഭൂവിനൊപ്പം. 23

* നിന്നൂ ക്ഷണാലിമകളിൽ; ബലമോടു ചുണ്ടിൽ-
ത്തല്ലി; സ്തനത്തിൽ നിപതിച്ചു തുലോം പൊടിഞ്ഞു
രോമാവലിസ്ഖ്ലിടയിലായ്ച്ചിതറിച്ചിരേണ
ചെന്നെത്തി നാഭിയതിലാദിമമഴക്കണങ്ങൾ. 24

തോരാതെ പെയ്ത മഴകൾക്കിടയിൽ കൊടുംകാ-
റ്റാളുന്ന വേളയിലെഴാതൊരു കൂരപോലും
പാറയ്ക്കുമേൽ ശയനമാർന്നവൾതൻ തപസ്സിൽ
സാക്ഷ്യത്തിനോ നിശകൾ മിന്നൽ മിഴിച്ചു നോക്കി?

മാറാതെ മഞ്ഞു പൊഴിയുന്നൊരു ശീതരാവി-
ലാകണ്ഠമന്നവൾ ജലത്തിലിറങ്ങിനിന്നു,
തൻമുമ്പിൽ വാണു കരയുന്നൊരു ചക്രവാക-
ദ്വന്ദ്വങ്ങളിൽ കൃപ കലർന്നു കഴിച്ചു കാലം. 26

---

* പാഠാന്തരം:

നിന്നും കുറച്ചിമകളിൽ, ചൊടിമേലടിച്ചും
വക്ഷോജമൂർദ്ധ്നി പതിച്ചു തുലോം പൊടിഞ്ഞും
പിന്നെ ക്രമാൽ ത്രിവലി പുക്കിടറിച്ചിരേണ
ചെന്നെത്തി നാഭിയതിലാദിമനീർക്കണങ്ങൾ.

ചെന്താർമണം വിതറിയൊട്ടിളകുന്ന ചുണ്ടാം
ചേലാന്ന നല്ലിതളുമൊത്ത മുഖത്തിനാലെ
മത്താൽ സരോജവിഭവങ്ങൾ നശിച്ച പൊയ്ക-
യ്ക്കംഭോജസന്തതി കൊടുത്തതുപോലെ തോന്നും. 27

വൃക്ഷം പൊഴിപ്പൊരിലമാത്രമഹോ ഭുജിച്ചു
വാഴുന്നതേ പരമകാഷ്ഠ തപസ്സിനെല്ലാം;
എന്നാലതും വിട്ടകമൂലമപർണ്ണയെന്നു
ചൊല്ലുന്നു മുൻകഥയറിഞ്ഞു ശുഭം വദിപ്പോർ. 28

ഏവം തുടങ്ങിയ കൊടുംവ്രതശക്തിയാൽ തൻ-
ചെന്താർമൃണാളമൃദുവാം തനു വാട്ടിയുള്ളോൾ
താഴ്ത്തീ കടുത്തൊരുടലാൽ തപമാചരിച്ചു
നേടും തപസ്വിജനസിദ്ധികളൊക്കെയന്നാൾ. 29

ആദ്യാശ്രമം തനുവെടുത്തതുപോലെ, ദിവ്യ-
തേജസ്സു ചിന്നിവിതറുന്നൊരു രൂപമോടും
ദണ്ഡേന്തി, മാൻതുകിലൊടും ജടകോലുമേക-
നക്കാലമെത്തിയവിടത്തിൽ വടുബ്രഹ്മവിദ്ധൻ. 30

സൽക്കാരദക്ഷയവനെബ്ബഹുമാനമൃവ്വം
വേണ്ടും സപര്യകൾ കഴിച്ചെതിരേറ്റു ഗൌരി:
സാമ്യത്തിലും മനമുറച്ചവരസ്സ്വരൂപ-
വൈശിഷ്ട്യമൂലമിയലും ബഹുമാനഭേദം. 31

ന്യായത്തിനൊത്ത പരിചര്യകളേറ്റൊരല്പം
നേരം പരിശ്രമമൊഴിപ്പതിനെന്നപോലെ

വാണിട്ടു, പാർവ്വതിയെ നേരിനു നോക്കി,യേവ-
മോതിത്തുടങ്ങി വചനം മുറതെറ്റിടാതെ: 32

"കിട്ടുന്നിതോ, ചമതയും കുശവും ക്രിയയ്ക്കു?
സ്നാനത്തിനൊത്ത ജലമിങ്ങു ലഭിപ്പതില്ലേ?
ശക്തിക്കൊത്തപടിയല്ലി തപം ചരിപ്പൂ?
ധർമ്മത്തിനാദ്യകരണം ഖലു ദേഹമത്രേ. 33

നീതാൻ ദിനംപ്രതി നനച്ചുവരുന്ന വല്ലി-
ക്കൂട്ടങ്ങളിൽ തുടരെയിങ്ങുളവാവതില്ലേ,
നാളേറെയായ് നിറമിടാതെയിളംചുവപ്പാം
നിൻചുണ്ടിനോടു കിടനില്ലൊരു പല്ലവങ്ങൾ? 34

ആ മാൻകിടാങ്ങളിളകും മിഴികൊണ്ടു നിന്റെ
നേത്രത്തിനോടു സദൃശതാമിയറ്റിടുന്നോർ
നിൻകയ്യിൽനിന്നവകൾ ദർഭ ഹരിച്ചിടുന്ന
പോതും നിനക്കവയിലിഷ്ടമുദിപ്പതില്ലേ? 35

പാപത്തിനുള്ള വഴിയല്ല സുരൂപമെന്ന
ചൊല്ലൊക്കിൽവാസ്തവമതെന്നു തെളിഞ്ഞിതിപ്പോൾ
ഹേ സുന്ദരാംഗി, തവ ശീലമൃഷീശ്വരർക്കും
മാർഗ്ഗോപദേശകരമായ് ഗിരിജേ, ഭവിച്ചു. 36

സപ്തർഷിമാർ ബലികഴിച്ച സുമോച്ചയത്താൽ
ശോഭിക്കുമംബരനദീസലിലങ്ങളാലും,
നിൻനിഷ്കളങ്കചരിതംവഴിയെന്നപോലെ,
സംശുദ്ധി സാന്വയനഗേശ്വരനാർന്നിതില്ല. 37

ഓൎത്താൽ ത്രിവൎഗ്ഗമതിൽവെച്ചിഹ ധൎമ്മമാണു
മെച്ചപ്പെടുന്നതിതി, ഭാമിനി, ബോദ്ധ്യമായീ;
നീ, കാമമൎത്ഥമിവകൾക്കിടയുള്ളിലേകാ-
ന്തേകാഗ്രമായ് സ്വയമെടുത്തിതു ധൎമ്മമേകം. 38

നിന്നാൽ സ്വയം സുമുഖി, സൽകൃതനാകുമെന്നെ-
ക്കൂട്ടൊല്ലെടോ, വെറുമൊരാൾ വഴിപോക്കനെന്നായ്:
സത്തുക്കൾ തമ്മിലറിയുന്നതുതന്നെ സഖ്യ-
മെന്നല്ലയോ സുജനമമ്പിനൊടോതിടുന്നു? 39

ധന്യേ, ക്ഷമാവതി, പൃകഷ്ണ തപോധനേ, ഞാൻ
ചോദിപ്പിതൊന്നു വലുതാം ദ്വിജചാപലത്താൽ;
അക്കാൎയ്യമിന്നു പെരുതായ രഹസ്യമല്ലെ-
ന്നാകിൽ കനിഞ്ഞിവനൊരുത്തരമേകിടേണം. 40

ആദ്യപ്രജാപതികുലത്തിൽ നിനക്കു ജന്മം,
ലോകത്തിലുള്ളഴകു സൎവ്വവുമാൎന്ന രൂപം,
താനേ വളൎന്ന വിഭവങ്ങൾ, നവം വയസ്സു—
കിട്ടാവതെന്തിവകവിഞ്ഞു തപസ്സിനാലെ? 41

ഉണ്ടായിടാം പെരുതു ദുസ്സഹമാമനിഷ്ടം-
മൂലം മനസ്വിനികളിൽ പ്രതിപത്തിയേവം;
കാണുന്നതില്ല പലമട്ടു നിനയ്ക്കിലും ഞാൻ
ദുഃഖങ്ങളാവഴി കൃശോദരി, വന്നിടാൻ തേ. 42

ഈ നിൻെറ രൂപമഴലിന്നവകാശിയല്ല,
താതാലയത്തിലവമാനനമെങ്ങു ഭദ്രേ?

ഉണ്ടാകയില്ല പരശല്യമൊരിക്കലും തേ:
കൈ നീട്ടമാരു ഫണിതൻ മണിയെ ഗ്രഹിക്കാൻ?

പ്രായത്തിനൊത്തൊരു വിഭൂഷകൾ വിട്ടിതെന്തേ
ചാൎത്തുന്നു വൃദ്ധജനശോഭനേവൽക്കലം നീ?
സന്ധ്യക്കു, രാവുഡുഗണത്തെ വെടിഞ്ഞുഷസ്സിൻ
ചന്തം വഹിപ്പതു, നിനക്കുക, ചേൎച്ചയാമോ? 44

നാകത്തിലാണു കൊതിയെങ്കിൽ വൃഥാ ശ്രമം തേ;
നിന്നച്ഛനുള്ള ഭവനം സുരനാടുതന്നെ;
നൽക്കാന്തനെങ്കിലതിനും തപമിന്നു വേണ്ട:
തേടുന്നു രത്നമതു തേടുകയല്ല ചെയ്വൂ. 45

ചൂടാൻ വിഴ്ച്ചവഴിയിന്നു മനസ്സിലായി
കാന്തങ്കലാണു കൊതി; യങ്ങൊരു സംശയം മേ:
നിന്നാൽ വരിപ്പതിനു തക്കവനില്ല കാണ്മാ-
നുണ്ടോ വരിക്കിലുമൊരാൾ ലഭിയാത്തതായി? 45

നീയാഗ്രഹിപ്പൊരു യുവാവതിധീരചിത്തൻ-
തന്നേ, സഹിപ്പതവനെങ്ങനെ നിൻകപോലേ
കണ്ണോല്പലത്തിനെ വെടിഞ്ഞിഹ നീണ്ടു തൂങ്ങും
നെല്ലിൻകതിൎപ്പടിയെഴും ജടയിത്രനാളായ്? 47

കാന്താംഗി, നിൻെറയണിമെയ് വെയിലിൽക്കരി- (ഞ്ഞു
തീവ്രവ്രതങ്ങൾവഴിയിന്നു തുലോം ചടച്ചു,
പാരം പകൽസമയവെണ്മതിലേഖപോലെ
കാണ്കിൽ, ദയാലുവൊരുവൻ തപിയാതെയാമോ? 48

സൌഭാഗ്യമത്തനയി നിൻപ്രിയനെന്നുറയ്ക്കാം,-
മല്ലെങ്കിലായവനഹോ ചിരകാലമായി
എന്തേ സ്വവക്ത്രമഴകാണ്ടൊരരാളപക്ഷ്മ-
മാം നിൻമിഴിക്കു വിഷയീകൃതമാക്കിയില്ല? 49

നീ കൊണ്ടവു, ഗൌരി, കഠിനശ്രമമെത്രനാളായ്?
ഉണ്ടിന്നെനിക്കുമിഹ വൃദ്ധതപഃഫലങ്ങൾ;
നല്ലാമതിൽ പകുതി, നിന്നുടെ വാഞ്ഛിതത്തിൻ
സിദ്ധിക്കു, നിൻെറ വരനാരറിവാൻ കൊതിപ്പൂ." 50

എവം കടന്നു വടുവോതിയ നേരമേതു-
മാളായതില്ലുമ മനോഗതമോതുവാനായ്;
നോക്കീടിനാൾ തദനു മയ്യെഴുതാത്ത കണ്ണാൽ
തന്നന്തികത്തിൽ മരുവുന്നൊരു തോഴിയാളെ. 51

ആ ബ്രഹ്മചാരിയൊടു തോഴിയിദം പറഞ്ഞു:
"കേട്ടാലുമമ്പിലവിടേയ്ക്കറിയേണമെങ്കിൽ
ചെന്താരുകൊണ്ടു കുടചൂടിനമട്ടിലെന്തി-
നെന്നോഴിയിത്തനു തപസ്സിനു ചേർത്തതെന്നായ്.

ഈ മങ്ക മേന്മകലരും വലവൈരിതൊട്ടു
ദിക്പാലർ നാൽവരെയുമിന്നു ഗണിച്ചിടാതെ
വാഞ്ഛിപ്പു തൻെറ പതിയായ്, തനുകാന്തികൊണ്ടു
കൈവന്നിടാത്ത കുസുമായുധവൈരിതന്നെ. 53

ഹുങ്കാരമാത്രമതിനാൽ തിരിയുന്ന പുഷ്പ-
ബാണൻെറയമ്പു ഗിരിശങ്കലണഞ്ഞിടാതെ,

മാരൻ ദഹിച്ചുടൽ നശിക്കിലുമന്നാണഞ്ഞു-
കേറിത്തറച്ചിതിവൾതന്നുടെ ചിത്തതാരിൽ. 54

അന്നാൾമുതല്ക്കു മദനാർത്തി വളൎത്ത ചൂടാൽ
നൽച്ചന്ദനക്കളി പുരണ്ടൊരു കുന്തലോട്ടം,
അച്ഛന്റെ വീട്ടിലുരുകാത്തൊരു മഞ്ഞുകല്ലി-
ന്മേലും വരാംഗിയിവൾ നിൎവൃതിയാണ്ടതില്ല. 55

ശൈലേന്ദ്രകന്യയിവൾ ശൎവ്വചരിത്രമെല്ലാം
വൎണ്ണിച്ചു കണ്ഠമിടറിബ്ബത പാടിടുമ്പോൾ
നൂനം പലപ്പൊഴുമഹോ കരയിച്ചിതല്ലോ
പാട്ടിൽ തുണയ്ക്കുമൊരു കിന്നരകന്യമാരെ. 56

കണ്ണൊന്നു രാത്രികഴിയുമ്പൊളടച്ചുവെന്നാൽ
'എങ്ങോട്ടു പോയി, ഹര, സത്വര'മെന്നു ചൊല്ലി,
കണ്ഠം ഗ്രഹിക്കുവതിനോങ്ങിയ കൈകളോടെ
പെട്ടെന്നു ഞെട്ടി വരഗാത്രിയുണൎന്നു നിത്യം. 57

'അങ്ങുന്നു സൎവ്വഗതനെന്നറിയുന്ന ലോകം
ചൊല്ലുന്നിതെൻ പ്രണയമെന്തറിയാത്തു പിന്നെ?'
ഈവണ്ണമക്കമനിതന്നെ വരച്ച ശൎവ്വ-
ചിത്രത്തൊടീൎഷ്യകളുരച്ചിതഹോ രഹസ്സിൽ. 58

സൎവ്വേശനാമവനെയങ്ങു ലഭിച്ചുകൊൾവാൻ
കാണാഞ്ഞു വേറെയൊരു മാൎഗ്ഗവുമീക്കൃശാംഗി
താതാനുവാദമൊടു ഞങ്ങളുമൊത്തു പോന്നി-
തീയാശ്രമത്തിലുചിതം തപമാചരിപ്പാൻ, 59

താൻതന്നെ നട്ടിഹ വളൎത്തി മഹാതപസ്സിൻ
സാക്ഷ്യം വഹിപ്പൊരു തരുക്കൾ ഫലങ്ങളാൎന്നു;
അച്ചന്ദ്രശേഖരനെയാശ്രയമാന്ന തോഴി-
തന്നാഗ്രഹത്തിനുടെ നാമ്പു മുളച്ചുമില്ല. 60

തോഴീജനങ്ങൾ നനയും മിഴിയാലെ നോക്കു-
വോരീപ്പെരുംവ്രതകൃശാംഗിയെയേതു നാളോ
ആ ദുൎല്ലഭൻ പ്രിയ,നണങ്ങിയ ചാലു മാരി
പെയ്തിന്ദ്രനെന്നപടി, പാരമനുഗ്രഹിക്കും." 61

ഈവണ്ണ,മുള്ളതു ശരിക്കു മറച്ചിടാതെ-
യായിംഗിതജ്ഞ സുമുഖൻ വടുവോടുരയ്ക്കെ,
സന്തോഷമുള്ളിലുളവായതു കാട്ടിടാതെ
ചോദിച്ചിതിങ്ങു "ശരിയോ, കളിയാക്കയോ മാം?"

അന്നേരമക്ഷജപമാല കരാഗ്രഭാഗേ
ചുററിച്ചതായ തൊഴുകയ്യൊടു താഴ്മയോടെ
ഒട്ടേറെനാൾ മൊഴിയടക്കി വസിച്ചിരുന്ന
ശൈലേന്ദ്രകന്യക പറഞ്ഞു ചുരുക്കമായി: 63

"വേദജ്ഞവൎയ്യനവിടുന്നിഹ കേട്ടപോലെ-
യാശിച്ചതിന്നു പരമോന്നതമാം പദം ഞാൻ;
ആ മോഹസിദ്ധിയെ നിനച്ചു തപസ്സിതെല്ലാ-
മെങ്ങും മനോരഥഗതിക്കു തടസ്സമുണ്ടോ?" 64

ഇത്ഥം പറഞ്ഞു വടു: "ഞാനറിയും ഭവന്റെ
വൃത്തം, നിനക്കവനിലോ പ്രിയമെന്നിരിപ്പൂ;

ഓർത്തിട്ടവന്നുടെയമംഗളകർമ്മമെല്ലാം
പേർത്തും തുണപ്പതിനു കൌതുകമില്ലെടോ മേ. 65

ദുർവാശിയേറുമൊരു മാനിനി, നിൻവിവാഹ-
ക്കാപ്പാർന്നതായ കരമെങ്ങനെതാൻ സഹിക്കും,
ഉഗ്രം ഭുജംഗവള ചേർന്നൊരു കൈകൾകൊണ്ടു
മുക്കണ്ണർ ചെയ്തിടുമൊരാപ്രഥമാവലംബം? 66

നിൻമന്ത്രകോടി കളഹംസസുചിത്രശോഭം,
ശർവ്വന്റെ ചോരപൊഴിയുന്ന ഗജേന്ദ്രചർമ്മം—
ഈ രണ്ടുമദ്രിതനയേ, നിരൂപിച്ചുകാൺക
നീതന്നെ,യെപ്പൊഴുതുമെങ്ങനെ ചേർച്ചയാവും? 67

പൂപ്പന്തലിൽ കൊഴിയുമക്കുസുമങ്ങളിൽ പാ-
ടേല്പിച്ച നിൻ ചരണമേലുമലക്തകത്താൽ
കേശംനിറഞ്ഞ ചുടുകാടിനു പാടുചേർപ്പാ-
നാർ സമ്മതിക്കുമൊരുവൻ രിപുവാകിലും തേ? 68

എന്താണിതിൽപ്പരമയുക്തമുരസ്സു, നീല-
കണ്ഠന്റെ മാറിലണിയുന്ന ചിതാരജസ്സാൽ
ചേണാർന്നകിൽക്കളഭമിട്ട ഭവൽസ്തനങ്ങൾ
സമ്മിശ്രമായ് മലിനമാകുവതിൽക്കവിഞ്ഞു? 69

വേറേ നിനക്കു പരിഹാസ്യത, ഹന്ത, വന്നു-
ചേരുന്നതാണു: തവ വേളി കഴിഞ്ഞശേഷം,
ആനപ്പുറത്തു കയറേണ്ടവൾ മൂത്ത കാള-
മേലേറി വാഴവതു കണ്ടു ജനം ചിരിക്കും. 70

മുക്കണ്ണനോടണയുവാൻ കൊതിമൂലമിന്നു
രണ്ടെണ്ണമാണു പരിശോച്യത ചേൎന്നുപോയി:
നല്ക്കാന്തി ചേൎന്ന മതിതന്റെ കലാവിശേഷം,
ലോകൎക്കഹോ നയനകൌമുദിയായ നീയും. 71

കണ്ടാൽ വിരൂപനയനൻ, കുലമാരറിഞ്ഞു?
നിത്യം ദിഗംബരതകൊണ്ടു ധനം ഗണിക്കാം—
നീ ചൊല്ലു,കേണനയനേ, വരനിന്നു വേണ്ട-
തൊന്നെങ്കിലും ഹരനിലിന്നിഹ കാണ്മതുണ്ടോ? 72

ചേരാത്തൊരീക്കൊതിയിൽനിന്നു മനസ്സുമാററു,-
കെങ്ങാണു നീ സുലഭലക്ഷണ,യെങ്ങവൻതാൻ?
ചെയ്യാ വരിഷ്ഠർ ചുടലക്കഴുവിന്നു പുണ്യം
വേദോക്തമായ പരിപാവനയൂപകൎമ്മം." 73

ആ ബ്രഹ്മചാരി വിപരീതമിദം വദിക്കെ,-
ക്കോപത്തിനാൽ വിറപെടുന്നധരത്തിനോടും,
ഭ്രൂവല്ലിയങ്ങനെ വളച്ചു, ചുകന്നൊരററം
ചേരുന്ന കണ്ണുകൾ ജവേന തിരിച്ചു തന്വി. 74

ഓതീടിനാൾ: "ശിവനെ നീയറിവീല, തത്വ-
മായി,ന്നതാണിതുവിധം പറയുന്നതെല്ലാം:
ഭൎത്സിപ്പു പാമരജനം പരമിന്നലോക-
സാധാരണം, പൊരുൾ മറഞ്ഞ മഹച്ചരിത്രം. 75

ആപത്തു മാററുവതിനോ വലുതായ സമ്പ-
ത്തോൎത്തോ ദുരാശയർ ഭജിപ്പിതു മംഗളങ്ങൾ;

ലോകത്തിനാശ്രയമതായ് തനതാശയററ
ദേവേശ്വരന്നു ഫലമെന്തവയാൽ വരേണ്ടു? 76

കൊററററാരേഴ, ധനകാരണമായവൻതാൻ
ലോകേശ്വരൻ, ചുടലതാനവനുള്ള ഗേഹം,
ഘോരോഗ്രമൂർത്തി,യവനെശ്ശിവനെന്നു ചൊൽവൂ—
ആരീപ്പിനാകിയുടെ തത്ത്വമറിഞ്ഞിരിപ്പൂ? 77

ചാർത്തട്ടെ പണ്ട,മഥവാ ഭുജഗങ്ങളും, ദേഹം
മൂടട്ടെ പട്ടുകളും, ഗജാജിനമോ യഥേഷ്ടം
ചൂടട്ടെയിന്ദുകലയോ തലയോട്ടുതാനോ—
തീർച്ചയ്ക്കറിഞ്ഞിടുവതാരു ഹരൻെറ രൂപം? 78

തദ്ദേഹസംഗമതിനാൽ ചുടുകാട്ടുവെണ്ണീർ-
പോലും വിശുദ്ധികരമാമതു തീർച്ചതന്നെ;
തന്നൃത്തനക്രിയയിൽ വീഴുമതിന്നു വാനോർ
താഴന്നതാം തലകൾകൊണ്ടിഹ തൂത്തെടുപ്പൂ.

സമ്പത്തെഴാതെ വൃഷഭപ്പുറമേറിയെങ്ങും
പോകുന്നവൻെറ ചരണാംഗുലിപങ്ക്തിയെന്നും
മത്തേഭമേറിയ വലാരി നമിച്ചു കല്പ-
പ്പൂരേണുകൊണ്ടു പരമുണ്ടരുണീകരിപ്പൂ. 80

ചിത്തം പിഴച്ചു പലതും ശിവനെദ്ദുഷിച്ചു
നീയോതിയുള്ളവയിലൊന്നു യഥാർത്ഥമത്രേ:
ആരെഗ്ഗണിപ്പിതജനും ബുധർഹേതുവായി-
ട്ടാ ശംഭുവിൻ ജനനമാർക്കറിയാവതാകും? 81

ഏറെപ്പറഞ്ഞിട്ടുവതെന്തിനു, താങ്കൾ കേട്ട-
പോലൊക്കെയാണു ശിവനെങ്കിലതായിടട്ടേ;
എൻചിത്തമിന്നവനിൽമാത്രമണഞ്ഞുനില്പൂ:
താന്തോന്നിമാർ ജനവചസ്സു ഗണിപ്പതാണോ? 82

എന്തോഴി, നീ തടയുകിന്നിവനുണ്ടു വീണ്ടു-
മെന്തോ കഥിപ്പതിനു ചുണ്ടിതനക്കിടുന്നു;
നല്ലോരെയിന്നപവദിപ്പവർമാത്രമല്ല
കേൾപ്പോരുമേല്ക്കുമതിൽനിന്നൊരു പാപഭാഗം. 83

അല്ലെങ്കിൽ ഞാനിവിടെനിന്നു ഗമിപ്പു”നെന്നു
ചൊന്നിട്ടു വല്ക്കലമയഞ്ഞിടുമാറെഴീററു;
മന്ദസ്മിതത്തൊടു നിജാകൃതി വീണ്ടെടുത്തു
മന്ദം തടുത്തിതവളേ വൃഷരാജകേതു. 84

അരികിലവനെയേവം കണ്ടു പൂമെയ് വിയത്തും
വിറയൊടു,മൊരു പാദം വെയ്ക്കുവാൻ പൊക്കി നില്ക്കേ,
വഴിയിൽ മല തടഞ്ഞിട്ടാകുലപ്പെട്ടൊരാറിൻ-
പടിയി,ലഗജ പോയില്ല,ങ്ങഹോ, നിന്നുമില്ല! 85

“ഇതുമുതലനഘേ, നീ ഒൻതപസ്സാലെ വാങ്ങി-
ച്ചൊരു ഭൃതകനായേ ഞാ”നെന്നു ശർവ്വൻ കഥിക്കെ
അവളുടെ നിയമത്താലുള്ളതാം ക്ലേശമററു:
ശ്രമമഥ ഫലമേല്ക്കിൽച്ചേർക്കമേ നൂതനത്വം. 86

# ആറാം സൎഗ്ഗം

രഹസ്യമായ് തോഴിമുഖാന്തരം പറ-
ഞ്ഞയച്ചു ശൎവ്വൻെറയടുക്കലെന്നുമ,
തന്നെക്കൊടുക്കേണ്ടതഗേന്ദ്രനാകയാ-
ലതിന്നു വേണ്ടുംപടി ചെയ്കയെന്നതായ്. 1

ഈവണ്ണമത്തോഴിമുഖേന വാഞ്ഛിതം
സ്വകാന്തനോടോതിയശേഷമന്നവൾ
നിശ്ശബ്ദയായ് നിന്നിതു, കോകിലത്തിനാൽ
വസന്തമോടുള്ളറിയിച്ച മാവുപോൽ. 2

'ആകട്ടെ,യിന്നങ്ങനെതന്നെ'യെന്നുര-
ച്ചുമാസമീപം വിഷമിച്ചു വിട്ടുപോയ്
തേജസ്വിമാർ സപ്തമഹൎഷിമാർകളേ,
മനസ്സുകൊണ്ടോൎത്തിതു മന്മഥാന്തകൻ. 3

തപോധനന്മാരവർ വാനമാകവേ
പ്രഭാചയത്താൽ തെളിയിച്ചുകൊണ്ടുടൻ
അരുന്ധതീദേവിയൊടൊത്തു സത്വരം
വന്നെത്തി നിന്നാർ പ്രഭുവിൻെറ മുമ്പിലായ്.— 4

തടസ്ഥമന്ദാരസുമങ്ങൾ വീണു, ദി-
ഗ്ഗജേന്ദ്രദാനാംബുവിനാൽ സുഗന്ധിയായ്
ലസിപ്പതാം വാനവജഹ്നുകന്യതൻ
ജലപ്രവാഹത്തിലഹോ കുളിച്ചവർ; 5

വെണ്മുത്തുപൂണൂലു സുവൎണ്ണവല്ക്കലം,
രത്നങ്ങളാൽ നിൎമ്മിതമക്ഷസൂത്രവും,
ധരിച്ചു, സന്ന്യാസമെടുത്ത കല്പക-
ദ്രുമങ്ങൾപോലങ്ങനെ കാന്തിപൂണ്ടവർ; 6

താഴ്ത്തിത്തെളിക്കും തുരഗങ്ങളോടു, തൻ-
ധ്വജം കുനിച്ചിട്ടു നമസ്ക്രിയാന്വിതം,
നേരിട്ടു മേൽപ്പോട്ടു സഹസ്രരശ്മിയും
വിനീതഭാവത്തൊടു നോക്കിടുന്നവർ; 7

പൊക്കീടവേ ഭൂമിയെയന്നു ദംഷ്ട്രയാൽ
മഹാവരാഹം പ്രളയത്തിൽ മുന്നമേ
അബ്ഭൂമിതൻ കൈകളണച്ചുചേൎന്നുകൊ-
ണ്ടിരുന്ന തദ്ദംഷ്ട്രയിൽ വിശ്രമിച്ചവർ; 8

പത്മാസനൻ സൃഷ്ടികഴിച്ചനന്തരം
ശേഷിച്ച സൎഗ്ഗക്രിയ പൂൎത്തിയാക്കയാൽ
പണ്ടേയ്ക്കെഴും ധാതൃഗണങ്ങളെന്നുതാൻ
വിദ്വജ്ജനത്താലറിയപ്പെടുന്നവർ; 9

മുൻചെയ്തെഴും പുണ്യതപസ്സിനുള്ളൊരാ
വിശുദ്ധിയേറും പരിപാകമാം ഫലം
ഭുജിച്ചിരുന്നീടിലുമന്വഹം തപം
തുടൎന്നു വീണ്ടും പെരുതാചരിപ്പവർ. 10

അവൎക്കിടയ്ക്കുണ്ടു പരം വിളങ്ങിനാൾ
സ്വഭൎത്തൃപാദാൎപ്പിതദൃഷ്ടിയായ് സതി

തപസ്സിനാലുള്ള ഫലങ്ങളൊക്കെയും
വപുസ്സെടുത്തെന്നതുപോലരുന്ധതി. 11

ആ സാദ്ധ്വിയേയും മുനിമാരെയും ശിവൻ
നോക്കീടിനാൻ ഗൌരവഭേദമെന്നിയേ:
പെണ്ണെന്നുമാണെന്നുമഹോ ഗണിച്ചിടാ
സത്തുക്കൾ നോക്കുന്നതു വൃത്തിമാത്രമാം. 12

കണ്ടപ്പൊഴന്നാളവളേ മഹേശ്വര-
ന്നുണ്ടായ് വിവാഹത്തിൽ വളർന്നൊരാദരം:
ധർമ്മക്രിയയ്ക്കുള്ളൊരു മൂലകാരണം
സൽപത്നിമാരെന്നതുതന്നെ നിർണ്ണയം. 13

ധർമ്മത്തിനായെങ്കിലുമദ്രിപുത്രിതൻ
നേർക്കായ് മഹേശൻ തിരിയുന്നവേളയിൽ
മുൻചെയ്ത കുററത്തെ നിനച്ചു ഭീതനാം
കാമന്നൊരാശ്വാസമുദിച്ചു മാനസേ. 14

വേദജ്ഞരാ മാമുനിമാരനന്തരം
ജഗൽപിതാവെത്തൊഴുതാദരത്തൊടെ
ഉൾപ്രീതിമൂലം പുളകങ്ങൾകൊണ്ടതാം
ദേഹങ്ങളാർന്നിങ്ങനെയോതിനാർ ഗിരം: 15

“വേണ്ടും വഴിക്കോത്തുകൾ ചൊന്നതിന്നുമ-
ത്തീയിൽ ശരിക്കാഹുതിചെയ്തതിന്നുമേ
തപസ്സു ചെയ്തുള്ളതിനും ലഭിച്ചതാം
ഫലം പരീപാകമിയന്നതിന്നുതാൻ. 16

ഇന്നല്ലയോ ഞങ്ങൾ വിചാരസീമയെ-
ക്കവിഞ്ഞെഴും നല്ലദമാന്റ നിർണ്ണയം
എല്ലാ ജഗത്തിന്നുമധീശനായ നിൻ-
മനസ്സിലേറാനിടയാകയാൽ വിഭോ! 17

ആർതൻ ഹൃദന്തത്തിൽ വസിപ്പു നീ,യവൻ
നിസ്സംശയം ധന്യരിൽവെച്ചു ധന്യനാം:
ചൊല്ലേണ്ടതുണ്ടോ ജഗദീശനായ നിൻ-
മനസ്സിലെത്തുന്നൊരവന്റെ ധന്യത? 18

ഞങ്ങൾക്കെഴുന്നാ സ്ഥിതിയോർത്തുകാണുകിൽ-
ച്ചന്ദ്രാക്കരെക്കാളുമുയന്നതാണുതാൻ;
ഭവാൻ സ്മരിച്ചെന്നൊരനുഗ്രഹത്തിനാ-
ലിന്നായതേക്കാളുമുയന്നതായ് തുലോം. 19

നന്ദിച്ചിടുന്നു സ്വയമിന്നു ഞങ്ങളും
നിന്നാലിവണ്ണം ബഹുമാന്യരാകയാൽ:
വിശിഷ്ടർ മാനിക്കുകിലാക്കദിച്ചിടാ
വിശ്വാസമിന്നാത്മഗുണങ്ങളിൽപ്പരം? 20

ഭവാൻ സ്മരിച്ചെന്നതിനാലിവക്കെഴും
മോദം, പ്രഭോ, നിൻതിരുമുമ്പിലീവിധം
ചൊല്ലുന്നതെന്തിന്നു വൃഥാ, വൃഷദ്ധ്വജ,
നീയന്തരാത്മാവു ജഗത്തിനൊക്കെയും. 21

കണ്മുന്നിൽ നില്ക്കുന്നു ഭവാനിതെങ്കിലും
ശരിക്കു നിൻതത്ത്വമറിഞ്ഞതില്ലിവർ;

ബുദ്ധിക്കതീതം തവ വാസ്തവത്തിനെ-
പ്പറഞ്ഞുതന്നീടുക നീ ജഗൽപ്രഭോ. 22

ഇക്കാണ്മതെല്ലാം ഭവ, സൃഷ്ടിചെയ്വതോ,
വേണ്ടുംപടിക്കായ് പരിരക്ഷചെയ്വതോ,
സൎവ്വപ്രപഞ്ചങ്ങളും മുടിച്ചിടുന്നതോ,
നിൻപൂൎണ്ണരൂപത്തിലിതേതൊരംശമാം? 23

അല്ലായ്കിൽ നില്ക്കട്ടെ വലിപ്പമേറുമീ-
യപേക്ഷ; കല്പിക്കുക ദേവ,യെന്തിനായ്
സ്മരിച്ചതീ ഞങ്ങളെ,യെന്തുതന്നെയാം
കൎത്തവ്യമായുള്ളതുമിന്നു ഞങ്ങളാൽ?” 24

അപ്പോഴും, വിളങ്ങുന്നൊരു ദന്തശോഭയാൽ
തൻമൌലിചന്ദ്രന്റെ കുറഞ്ഞ കാന്തിയെ
പരം പെരുക്കിപ്പരമേശ്വരൻ മുദാ
പറഞ്ഞിതാ മാമുനിമാരൊടുത്തരം: 25

“നേരേ ഭവാന്മാൎക്കറിയാവതാണു മേ
സ്വാൎത്ഥം നിനച്ചില്ലൊരു കൎമ്മമേതുമേ;
എന്നെട്ടുരൂപങ്ങളിൽനിന്നു കണ്ടിടാം
ലോകാൎത്ഥമാണെൻക്രിയയെന്ന വാസ്തവം. 26

ആ നമ്മൊടിപ്പോളരിമാർ വലച്ചിടും
വാനോർകളും, മേഘത്തൊടു ചാതകവ്രജം
മഴയ്ക്കു യാചിപ്പതുപോലെ, വന്നിതാ
സ്വതാൎത്ഥമഭ്യൎത്ഥന ചെയ്തിടുന്നിതേ. 27

തന്മൂലമാശിപ്പു ഗിരീന്ദ്രകന്യയേ-
യിങ്ങാനയിപ്പാൻ തനയാൎത്ഥമായി ഞാൻ,
യാഗാഗ്നി നിൎമ്മിപ്പതിനായ് യജിക്കുവോൻ
നല്ലോരു പുണ്യാരണിയെക്കണക്കിനെ. 28

നമുക്കുവേണ്ടീട്ടചലേന്ദ്രനോടു പോ-
യൎത്ഥിക്കണം നിങ്ങളുമാൎക്കുമാരിയെ:
നല്ലോർ നടത്തുന്നൊരു ബന്ധമൊക്കെയും
നന്മയ്ക്കുതാനായ് വരുമെന്നു നിശ്ചയം. 29

ഔന്നത്യമാൎന്നോൻ, സ്ഥിതിമാൻ, ക്ഷമാഭരം
വഹിക്കുവാൻ പോന്നവനാമവനൊടൂയ്
ഉണ്ടാവതാം ചാൎച്ച നമുക്കു ദോഷമാ-
യൊരിക്കലും വന്നിടുകില്ലതോൎക്കുവിൻ. 30

ചൊല്ലേണ്ടതായില്ലിനി നിങ്ങളോടു ഞാ-
നെമ്മട്ടിലൎത്ഥിക്കണമെന്നു കന്യയെ;
എല്ലാം ഭവാന്മാരിഹ ചെയ്വതല്ലയോ
മൎയ്യാദയായ് ശിഷ്ടജനങ്ങൾ കാണ്മതും. 31

ഈ സംഗതിക്കോൎക്കിലരുന്ധതിയ്ക്കുമു-
ണ്ടൊട്ടൊക്കെയമ്പോടു പരിശ്രമിക്കുവാൻ:
കാൎയ്യങ്ങളേവംവിധമുള്ളതിൽ പരം
പുരന്ധ്രിമാൎക്കുണ്ടു വിശേഷനൈപുണം. 32

ഇക്കാൎയ്യസിദ്ധിക്കു ഗമിക്ക നിങ്ങൾതാ-
നായോഷധിപ്രസ്ഥമശേഷപത്തനം;

കാണാമിനിത്താമസമെന്നിയേ മഹാ-
കോശീപ്രപാതത്തിൽ നമുക്കു തങ്ങളിൽ." 33

ആ യോഗിവര്യൻ യമിമാരിലാദ്യനാം
ശിവൻ വിവാഹത്തിനൊരച്ചതോക്കയാൽ
സ്വന്തം കുടുംബങ്ങളിലുള്ള ലജ്ജയാ
വൈരിഞ്ചിമാരാം മുനിമാർ വെടിഞ്ഞിതേ. 34

സപ്തർഷിമാരന്നവ'രാജ്ഞപോലെ'യെ-
ന്നരച്ചപോയാരവിടുന്നു തൽക്ഷണം;
മഹേശനും തെല്ലു വിളംബമെന്നിയേ
പ്രാപിച്ചു മുന്നേ നിരൂപിച്ചിരുന്നോടം. 35

ക്ഷണാൽ കുതിച്ചന്നസിപോൽ കറുത്തതാ-
മാകാശമേറിപ്പുരമർഷിമാരവർ
മനോഗതിക്കൊത്തതിവേഗമായ് ഗമി-
ച്ചായോഷധിപ്രസ്ഥപുരത്തിലെത്തിനാർ. 36

ധനാഢ്യമായോരളകാപുരത്തിനെ
ത്യജിച്ചു മാറിക്കുടിയേറിയുള്ളതോ,
സ്വർഗ്ഗത്തിലാളേറുകകൊണ്ടു വിട്ടുപോ-
ന്നിരിപ്പതോയെന്നു വിതർക്കമേററിയും; 37

ഗംഗാപ്രവാഹങ്ങളാം കിടങ്ങു, കൊത്തളം
ജ്വലിപ്പതാമോഷധികൊണ്ടു ശോഭിതം,
വളർന്ന രത്നോപലസാലവേഷ്ടിതം
ഉൽകൃഷ്ടസ്ഥിതിക്കൊക്കകിലും മനോഹരം; 38

എങ്ങാണിഭം സിംഹഭയം വെടിഞ്ഞതായ്,
തുരംഗവർഗ്ഗം ഗുഹയിൽ ജനിച്ചതായ്,
പൌരവ്രജം ഗുഹ്യകകിന്നരാദികൾ,
പുരാംഗനാവൃന്ദമരണ്യദേവിമാർ; 39

എങ്ങാണു ഹർമ്മ്യാഗ്രമണഞ്ഞ വാരിദം
തുടർന്നു ചെയ്യുന്നൊരു ഗർജ്ജിതങ്ങളായ്
തോന്നിപ്പതാം നന്മുരജസ്വനങ്ങൾ വേർ-
തിരിച്ചു കാണിപ്പിതു മേളഭംഗിയെ; 40

കൊമ്പത്തിളംപട്ടുകളാടിടുന്നതാം
കല്പദ്രുമപ്രാന്തമണപ്പതെങ്ങഹോ
പൌരാദരംകൊണ്ടു രചിച്ചിടാതെതാൻ
ഗൃഹക്കൊടിക്കൂറകളാർന്ന ഭംഗിയെ; 41

നൽസ്ഫാടികാവാസഗൃഹങ്ങളിൽ നിശാ-
കാലത്തു പാനത്തിനെഴും സ്ഥലങ്ങളിൽ
താരാവലിച്ഛായകളെങ്ങു ചേർപ്പതു-
ണ്ടസംഖ്യമായ് പൂക്കൾ വിരിച്ച കാന്തിയെ; 42

ദിവ്യൌഷധങ്ങൾക്കെഴുമാ പ്രഭാചയം
രാത്രിക്കു മാർഗ്ഗങ്ങൾ തെളിച്ചിരിക്കയാൽ
എങ്ങാക്കൊട്ടുംകാർ നിറയുമ്പൊഴും തമ-
സ്സെന്തെന്നറിഞ്ഞില്ലഭിസാരികാജനം; 43

എങ്ങാണു ചാകുംവരെയുള്ള യൌവനം,
സുമാസ്ത്രനല്ലാതെവിടില്ലൊരന്തകൻ,

ഏങ്ങാ രതിക്ഷീണജമാമുറക്കമൊ-
ന്നല്ലാതെകണ്ടില്ല മനോവിപര്യയം; 44

ഓഷ്ഠം വിറച്ചും പുരികം ചുളിച്ചുമാ
മനോഹരം കൈവിരലോങ്ങിയും രുഷാ
* നില്ക്കുന്ന നല്ലാർകളെയൊന്നിണക്കുവാൻ
തെല്ലും തരിപ്പീലെവിടന്നു വല്ലഭർ; 45

സന്താനകച്ഛായകളിൽ കിടന്നുറ-
ങ്ങീടുന്ന വിദ്യാധരപാന്ഥരൊത്തതായ്,
സുഗന്ധമാർന്നുള്ളൊരു ഗന്ധമാദനം
താനാക്കെഴും പുത്തനബാഹ്യവാടിയാം; 46

ആ ശ്രേഷ്ഠമാകും ഹിമവൽപുരത്തിനെ-
ക്കണ്ടിട്ടു ദിവ്യതപമെഴും മുനീശ്വരർ
സ്വർഗ്ഗത്തിനായ് ചെയ്തൊരു കർമ്മമൊക്കെയും
വഞ്ചിപ്പതിന്നുള്ളവയെന്നുറച്ചുപോൽ. 47

ചിത്രങ്ങളിൽ ചേർത്തൊരു തീകണക്കെയ-
ങ്ങൊട്ടും ചലിക്കാത്ത ജടാഭരത്തൊടും
ഭാരസ്ഥർ വക്ത്രങ്ങളുയർത്തി നോക്കവേ
ഗിരീന്ദ്രഗേഹത്തിലിറങ്ങിനാരവർ. 48

* പാഠഭേദം:

നില്ക്കുന്ന നല്ലാർകളിണങ്ങിടുംവരെ
പ്രസാദമർത്ഥിച്ചുവരുന്നു വല്ലഭർ.

പ്രായത്തിനൊത്തന്ന തുടച്ചയായ് ക്രമാൽ
വിയത്തിൽനിന്നാ മുനിമാരിറങ്ങവേ,
ജലത്തിൽ നന്നായ് നിഴലിച്ചിടുന്നതാം
ദിവാകരാളിക്കു സമം വിളങ്ങിനാർ. 49

ദൂരത്തു കണ്ടപ്പൊഴതദ്രി, കെല്ലെഴും
പദങ്ങൾ വെച്ചന്നിള താഴമാറുടൻ
വെമ്പിഗ്ഗമിച്ചർഘ്യമെടുത്തു പൂജ്യരാ-
മാ മാന്യരെച്ചെന്നെതിരേറ്റു സാദരം. 50

ധാതുക്കൾപോലുള്ളൊരു ചുണ്ടു, കൈകളോ
വൻദേവദാരുക്കൾകണക്കു ചീർത്തതായ്,
നെഞ്ചം പ്രകൃത്യാ ശിലപോലെ,യുച്ചനായ്;
തെളിച്ചുകാട്ടീ ഹിമവാനിതെന്നഹോ. 51

മര്യാദപോൽ സൽകൃതിചെയ്തനന്തരം
വിശുദ്ധകർമ്മാക്കളെ,യാ മുനീന്ദ്രരെ
മാർഗ്ഗം സ്വയം കാട്ടിയണച്ചിതാദരാ-
ലന്നാളിലന്തഃപുരമദ്രിനായകൻ. 52

ഇരുത്തി വേത്രാസനപങ്ക്തിയിൽ ജവാൽ
മുനീന്ദ്രരെ,ത്താനുമിരുന്നനന്തരം
ധാതാക്കളാമായവരെപ്പുണിഞ്ഞു കൈ-
ക്കൂപ്പിപ്പറഞ്ഞാൻ വചനം ഗിരീശ്വരൻ: 53

"കാർമേഘമെന്യേ മഴയെന്നപോലെയും,
പൂക്കാതെയുണ്ടായ ഫലങ്ങൾപോലെയും,

തോന്നുന്നിതിപ്പോൾ ഭവദീയദർശനം
പ്രതീക്ഷചെയ്യാതെ ലഭിക്കകാരണം. 54

ഇരുമ്പു പൊന്നായതുപോലെ, പാമര-
ന്റുൾത്താരിൽ വിജ്ഞാനമുദിച്ചപോലെയും
പാർ വിട്ടു നാകത്തിലണഞ്ഞപോലെയും
തോന്നുന്നു മേ നിങ്ങളനുഗ്രഹിക്കയാൽ. 55

ലോകത്തിലെല്ലാവരുമിന്നുതൊട്ടഹോ
പുണ്യത്തിനായെന്നെയണഞ്ഞിടേണ്ടതായ്:
എങ്ങോ മഹാത്മാക്കളിരുന്നതാ സ്ഥലം
സുതീർത്ഥമെന്നാണുലകം വദിപ്പതും. 56

ദ്വിജേന്ദ്രരേ, ഞാനിതു രണ്ടുകാരണം-
കൊണ്ടാണു പൂതത്വമെനിക്കു കാണ്മതും
ഗംഗാപ്രവാഹം തലയിങ്കലേല്ക്കയാ,-
ലീ നിങ്ങൾതൻ കാൽ കഴുകുന്ന നീരിനാൽ. 57

പ്രേഷ്യത്വഭാവാൽ മമ ജംഗമം വപു-
സ്സീ സ്ഥാവരം മൂർത്തിപദാങ്കമേല്ക്കയാൽ
എൻരണ്ടുരൂപങ്ങളിൽ വേർതിരിച്ചഹോ
ഭവൽപ്രസാദങ്ങൾ പകുത്തപോലെയായ്. 58

ഇന്നീവിധം നിങ്ങളനുഗ്രഹിക്കയാ-
ലുദിച്ചുപൊങ്ങും പരിതോഷമൂർച്ഛയെ
വഹിക്കുവാനെൻറെ ദിഗന്തമൊക്കെയും
നിറഞ്ഞ ദേഹത്തിനുമിന്നസാദ്ധ്യമായ്. 59

ഗുഹസ്ഥകത്തുള്ളൊരിരുട്ടുമാത്രമ-
ല്ലെന്നുള്ളിലുള്ളോരു രജസ്സിനപ്പുറം
കിടക്കുമാക്കൂരിരുളും നശിച്ചുപോയ്
ജ്യോതിസ്സെഴും നിങ്ങടെ ദൎശനത്തിനാൽ. 60

നിങ്ങൾക്കു സാധിപ്പതിനൊന്നുമില്ല;യി-
ന്നുണ്ടെങ്കിലോ, നിങ്ങളിലെന്തണഞ്ഞിടാ?
ഇന്നീയെഴുന്നൊള്ളലെനിക്കു മെച്ചമാം
പുണ്യത്തിനായ് കേവലമെന്നു കാണ്മു ഞാൻ. 61

എന്നാകിലും നിങ്ങളനുഗ്രഹത്തിനായ്
കനിഞ്ഞു കല്പിക്കണമിന്നു വല്ലതും:
ഭൃത്യന്നു, തൻസ്വാമി കൊടുത്തിടുന്നതാം
നിയോഗമൊന്നേ നിയതം പ്രസാദമാം. 62

ഈ ഞാൻ;-ഇതാ, മൽസഹധൎമ്മചാരിണി;
കുലത്തിനൂന്നായി ലസിപ്പൊരീ മകൾ;
കാൎയ്യം ഭവാന്മാൎക്കിതിലേതൊരാളിനാൽ
കല്പിക്കു; മററുള്ളതിലാസ്ഥ ചേൎന്നിടാ." 63

ഗിരീന്ദ്രനേവം പറയുന്നതാഗ്ഗുഹാ-
മുഖത്തു തട്ടിപ്പെരുതായ് മുഴങ്ങവേ
ആ വാക്കുതന്നേ പ്രതിശബ്ദരൂപമായ്
രണ്ടാമതും ചൊല്ലിയപോലെയായിതേ. 64

അനന്തരം വേണ്ടതുപോൽ പറഞ്ഞിടാൻ
പടുത്വമേറും മുനിയംഗിരസ്സിനെ

പ്രചോദനംചെയ്തു മുനീന്ദ്ര,നുത്തരം
മുറയ്ക്കു ചൊന്നാനവനദ്രിയോടിദം: 65

“ഇത്യല്പിതേക്കാൾ കവിയുന്നതും നിന-
ക്കഗേന്ദ്ര, യോജിച്ചതുതന്നെ നിർണ്ണയം;
മനസ്സിനും നിൻമുടികൾക്കുമൊന്നുപോ-
ലുയർച്ചയെന്നുള്ളതു സർവ്വസമ്മതം. 66

നീ വിഷ്ണുവിൻ സ്ഥാവരരൂപമെന്നതായ്
ചൊല്ലുന്നതോ വാസ്തവമാണു തീർച്ചയായ്:
നിൻകുക്ഷിയിൽച്ചേർന്നു ചരാചരങ്ങളാം
ഭൂതങ്ങളൊക്കെ സ്ഥിതിചെയ്വതില്ലയോ? 67

അനന്തനിന്നെങ്ങനെ ഭൂമി താങ്ങിടും
മൃണാളതുല്യം മൃദുവാം ഫണങ്ങളാൽ,
പാതാളമൂലംവരെയെത്തി വേണ്ടപോൽ
ഭവാൻ തുണയ്ക്കാതെയിരിക്കുമെങ്കിലോ? 68

അച്ഛിന്നമായ് നിർമ്മലമായ് തെളിഞ്ഞതായ്
കടൽത്തരംഗങ്ങൾ തടുത്തിടാത്തതായ്
നിന്നാർകളും കീർത്തികളും ജഗത്തിനെ-
പ്പുണ്യത്തിനാൽ പാവനമാക്കിടുന്നിതേ. 69

എത്രയ്ക്കുമേൽ ശ്ലാഘ്യത ഗംഗ നേടിയി-
ന്നൊന്നാമതായ് വിഷ്ണുപദാപ്തികാരണം,
അത്രയ്ക്കു രണ്ടാമതു, നിന്നുയർന്നതാം
ശിരസ്സിൽ വീഴുന്നതുകൊണ്ടുമാർന്നിതേ. 70

കീഴ്,മേൽ വിലങ്ങെ,പ്പെരുകും മഹത്വമി-
ന്നംഭോജനാഭന്നു ലഭിച്ചതോൎക്കുകിൽ
ത്രിവിക്രമത്വംവഴിമാത്ര,മായതോ
സ്വാഭാവികംതന്നെ ഭവാന്നു കേവലം. 71

യജ്ഞാംശമുണ്ണുന്നവർതന്നിടയ്ക്കു കാ-
ലെടുത്തുവെച്ചുള്ളൊരു താങ്കൾ നിൎണ്ണയം
സുമേരുവിൻ പൊക്കമിയന്ന പൊൻമയ-
ശൃംഗങ്ങളെ വ്യൎത്ഥത ചെയ്തില്ലയോ? 72

നിൻസ്ഥാവരം മേനിയിലാക്കിവെച്ചു നീ
കാഠിന്യഭാവം മുഴുവൻ മഹാമതേ;
ഈ നിൻവപുസ്സോ, സതതം വിശിഷ്ടരെ-
ക്കൂപ്പീടുവാൻ ഭക്തിയൊടും കുനിഞ്ഞതാം. 73

കേട്ടാലുമെന്നാലിവർ വന്നതെന്തിനെ-
ന്നോൎത്താലതോ നിന്നുടെ കാൎയ്യമാണെടോ;
ശ്രേയസ്സു ചൊല്ലിത്തരികെന്നകാരണം
ഞങ്ങൾക്കുമുണ്ടിന്നൊരു തെല്ലു പങ്കിതിൽ. 74

ഐശ്വൎയ്യമെട്ടിന്നണിമാദി ചേൎന്നതായ്,
മററാൎക്കുമേ ബന്ധമിയന്നിടാത്തതായ്
ആ മുഖ്യമാമീശ്വരശബ്ദമേതൊരാൾ
ബാലേന്ദുവോടൊത്തു ധരിച്ചിടുന്നതും; 75

അന്യോന്യസാമൎത്ഥ്യമെഴുന്ന ഭൂമിതൊ-
ട്ടുള്ളോരു തന്മൂൎത്തികളാൽ ചരാചരം,

ധുൎയ്യങ്ങളാൽ വീഥിയിൽ വാഹനത്തിനെ-
ക്കണക്കെയാരാണു നടത്തിടുന്നതും; 76

ക്ഷേത്രത്തിനുള്ളിൽ കുടികൊള്ളുമാരെയോ
തേടിത്തിരഞ്ഞീടുവതിന്നു യോഗിമാർ;
ആർതൻ പദത്തെപ്പറയും മനീഷിമാ-
രാവൃത്തിഭീതിക്കിടയററതായ്പ്പരം; 77

കൎമ്മത്തിനെല്ലാമൊരു സാക്ഷിയാകുവോ-
രാ നീലകണ്ഠൻ വരദൻ ജഗൽപ്രഭു
ഈ ഞങ്ങൾതൻ വാക്കുകൾകൊണ്ടു നിന്നോടി-
ന്നൎത്ഥിച്ചിടുന്നു തവ പുത്രിയെ സ്വയം. 78

അൎത്ഥത്തെ വാക്കോടുകണക്കെയിന്നിവൻ-
തന്നോടിണക്കീടുക പുത്രിയോടു നീ;
യോഗ്യൻ പതിക്കേകിയ കന്യയെക്കുറി-
ച്ചുണ്ടാകയില്ലച്ഛനു തെല്ലു സങ്കടം. 79

കാണപ്പെടുന്നോരു ചരാചരങ്ങളാം
ഭൂതങ്ങളെല്ലാമിവളേ നിരന്തരം
ജനിത്രിയെന്നായ് കരുതട്ടെ,യീശ്വരൻ
പിതാവുതാനീയുലകത്തിനൊക്കെയും. 80

അമൎത്ത്യവൎഗ്ഗങ്ങൾ പുരാന്തകന്റെ കാൽ
പണിഞ്ഞുകുപ്പിത്തദനന്തരം ജ്വാൽ
കിരീടരത്നപ്രഭകൊണ്ടിവൾക്കെഴും
കാലിന്നു ചേൎക്കട്ടെ നിറപ്പകിട്ടുകൾ. 81

കൊടുപ്പവൻ നീ, മണവാട്ടി പാൎവ്വതി,
ചോദിപ്പതീ ഞങ്ങൾ, വരൻ മഹേശ്വരൻ—
മഹോന്നതിക്കീയൊരു വേഴ്ചയിൽക്കവി—
ഞ്ഞെന്താണു വേണ്ടുന്നതു നിൻകുലത്തിനും? 82

ആരും സ്തുതിപ്പോൻ, സ്തുതിയാത്തവൻ സ്വയം
വന്ദിച്ചിടാത്തോനഖിലവന്ദ്യനാക്കമേ—
ആത്മട്ടെഴും ലോകപിതാവിനും പിതാ—
വാകട്ടെ നീ പുത്രിവഴിക്കു ചാൎച്ചയാൽ.” 83

ദേവൎഷിതാനിങ്ങനെ ചൊല്ലിടുന്നപോഴ—
തച്ഛന്റെ പാൎശ്വത്തിലെഴുന്ന പാൎവ്വതി
താഴത്തു നോക്കീട്ടവനമ്രവക്ത്രയായ്
ലീലാംബുജത്തിന്നിതളെണ്ണി മേവിനാൾ. 84

സമ്പൂൎണ്ണകാമൻ ഗിരിയെന്നിരിക്കിലും
മേനാമുഖത്തേയ്ക്കവനൊന്നു നോക്കിനാൻ:
പെണ്മക്കൾതൻ സംഗതിയിങ്കൽ മിക്കതും
കുടുംബിമാരോ ദയിതാപ്രമാണരാം. 85

കാന്തന്റെയുള്ളിൽപ്പെടുമാഗ്രഹങ്ങളേ
മാനിച്ചു കൈക്കൊണ്ടിതു മേനയും തദാ:
പതിപ്രിയത്തിന്നെതിരായൊരിക്കലും
ചെയ്യുന്നതല്ലിങ്ങു പതിവ്രതാജനം. 86

ഈ സംഗതിക്കുത്തരമൊത്തവണ്ണമാ—
മിതെന്നു ചിത്തത്തിൽ നിനച്ചു ഭൂധരൻ

മുനീന്ദ്രനോതിക്കഴിയെ ഗ്രഹിച്ചു നൽ-
സുമംഗളാലംകൃതയായ പുത്രിയെ. 87

"കുഞ്ഞേ, വത്സേ, നീ പരമേശ്വരന്നിതാ.
സൽഭിക്ഷയായർപ്പിതയാണു വത്സലേ,
അർത്ഥിച്ചിടുന്നു മുനിമാർ; ഗൃഹസ്ഥനാ-
മെനിക്കു സാഫല്യവുമിന്നണഞ്ഞിതേ." 88

ഈവണ്ണമാപ്പുത്രിയൊടോതിയിട്ടു ഭൂ-
ധരൻ പറഞ്ഞാൻ മുനിമാരൊടാദരാൽ:
"ത്രിലോചനൻതൻ മണവാട്ടി നിങ്ങളേ
നമസ്കരിക്കുന്നിതു സർവ്വരേയുമേ." 89

ആശിച്ചവസ്തുദ്രിയുദാരമോതിടും
വാക്യത്തെ മാനിച്ചു മഹർഷിമാർ തദാ
ഫലം സമീപത്തിലടുത്തണഞ്ഞതാ-
യാശിസ്സു ചൊന്നാർ ജഗദംബികയ്ക്കവർ. 90

കാതിന്നണിഞ്ഞുള്ള സുവർണ്ണഭൂഷണം
തുങ്ങീടുമാറൊന്നു നമിച്ചു താഴ്മയായ്
നാണിച്ചുനില്പോരുമയെക്കരേററിനാ-
ളങ്കസ്ഥലത്തിൽ സ്വയമന്നരുന്ധതി. 91

സുതാപ്രിയത്താലതിദൂനചിത്തയായ്
കണ്ണീരൊലിക്കും മുഖമാർന്നൊരമ്മയെ
മുമ്പാക്കമില്ലാത്ത വരന്റെ സൽഗുണം
വർണ്ണിച്ചുകൊണ്ടാശു വിശോകയാക്കിനാൾ. 92

വേളിക്കുനാൾ ശങ്കരബന്ധു തൽക്ഷണം
ചോദിക്കവേ വല്ക്കലധാരിമാരവർ
'മൂന്നാം ദിനം ചെന്നതുശേഷ'മെന്നര-
ച്ചെഴീററുകൊണ്ടാരവിടുന്നു സാമ്പ്രതം. 93

ശൈലേന്ദ്രനോടന്നഥ യാത്രചൊല്ലിയാ
മുനീന്ദ്രരെത്തീ പരമേശസന്നിധൌ
ഏല്പിച്ച കാര്യങ്ങൾ നടത്തിയെന്നര-
ച്ചനുജ്ഞവാങ്ങീട്ടവർ വാനിലേറിനാർ. 94

പശുപതിയുമപർണ്ണാസംഗമൌത്സുക്യമൂലം
വിഷമമൊടു കഴിച്ചു മൂന്നുനാൾ വല്ലപാടും:
വിഭുവിനുമിതുപോലേ ഭാവമുണ്ടാകുമെന്നാ-
ലുലകിലൊരുവനാർതാനേല്ക്കുകില്ലീ വികാരം? 95

# ഏഴാം സൎഗ്ഗം

പിന്നീടു ജാമിത്രഗുണം വളൎന്നതാം
തിഥിക്കു, ചന്ദ്രൻ സിതപക്ഷമാകവേ,
ഇണങ്ങരോടൊത്തചലേന്ദ്രനാത്മജാ-
വിവാഹദീക്ഷാവിധി ചെയ്തു വേണ്ടപോൽ. 1

ഗൃഹങ്ങൾതോറും നഗരാംഗനാവ്രജം
വിവാഹഘോഷത്തിനു കോപ്പൊരുക്കവേ,
സ്നേഹംവഴിക്കാപ്പുരവും ഹിമാദ്രിതൻ
ശുദ്ധാന്തവും ചേൎന്നൊരു വീടുപോലെയായ്. 2

സന്താനകപ്പൂക്കൾ വിരിച്ച വീഥികൾ,
ചീനാംശുകം പാറിയ കേതുസഞ്ചയം,
പൊൻതോരണൌഘപ്രഭ,യേവമപ്പുരം
വിളങ്ങി നാകം സ്ഥിതിഭേദമാൎന്നപോൽ. 3

ഒട്ടേറെനാൾ വിട്ടുപിരിഞ്ഞു കണ്ടപോൽ,
മരിച്ചുപോയിട്ടു തിരിച്ചെഴീററപോൽ,
സപ്രാണനായീ ജനകക്കു മക്കൾ മ-
ററിരിക്കിലും വേളിയടുത്തപോതുമ. 4

ബന്ധുക്കളങ്കങ്ങളിൽ മാറിമാറിവെ-
ച്ചനുഗ്രഹിച്ചാഭരണങ്ങൾ മേല്ക്കുമേൽ
ചാൎത്തി,ക്കുലസ്നേഹമിണങ്ങർ വേൎതിരി-
ച്ചെന്നാലുമൊന്നിച്ചവളിൽ തെളിഞ്ഞിതേ. 5

മൈത്രം മുഹൂർത്തം ശുഭമായുദിച്ചപോ-
ത്തുത്രത്തൊടച്ചന്ദ്രനിണങ്ങിനില്ക്കവേ,
മെയ്യിൽത്തുടങ്ങീ ചമയിക്കൽ, മക്കളും
ഭർത്താക്കളും ചേർന്നൊരു ബന്ധുനാരിമാർ. 6

ദൂർവ്വാങ്കുരം വെൺകടു ചേർന്നുച്ചിയിൽ-
ച്ചൂടി പ്രകാമാഭകലർന്നു പാർവ്വതി,
അരയ്ക്കു പട്ടോടുമുപാത്തബാണമാം
വേളിക്കുളിക്കുള്ളൊരു വേഷമേന്തിനാൾ. 7

വിവാഹദീക്ഷാവിധിസായകം ധരി-
ച്ചക്കന്നിൽമാതന്നു വിളങ്ങിയേററവും,
കറുത്ത പക്ഷം കഴിയുമ്പൊഴമ്പിളി-
ക്കലയ്ക്കു സൂര്യാംശു നിറംകൊടുത്തപോൽ. 8

അരച്ച ലോധ്രത്തൊലികൊണ്ടു മെയ്മെഴു-
ക്കകററി വർണ്ണത്തിനു മഞ്ഞൾ ചാർത്തിയും,
സ്നാനോചിതം വസ്ത്രമുടുത്ത ഗൌരിയേ
നയിച്ചു നീർപ്പന്തലിലേയ്ക്കു നാരിമാർ. 9

വെണ്മുത്തുമാല്യങ്ങൾ വിതാനമാർന്നതായ്
വൈഡൂര്യരത്നത്തളമുള്ള പന്തലിൽ
സ്നാനം കഴിപ്പിച്ചിതു, വാദ്യമൊത്തു പൊൻ-
കുടങ്ങളിൽനിന്നു പകർന്ന നീരിനാൽ. 10

കല്യാണനീരാടൽ കഴിഞ്ഞു ശുദ്ധമാ-
മുടല്ക്കു വെള്ളപ്പുതുചേല ചാർത്തിയോൾ

വർഷം കഴിഞ്ഞപ്പൊഴുതാററുമങ്കൾ
പൃത്ഥ്വീളെല്ലാത്രുഴിക്കസമം വിളങ്ങിനാൾ. 11

ചേലാം മണിത്തൂണുകൾ നാലു ചേൎന്നതായ്,
ശ്രേഷ്ഠാസനം വെച്ചു വിതാനമാൎന്നതായ്,
ശോഭിച്ചതാം കൌതുകവേദിയിങ്കലേ-
യ്ക്കാനായിച്ചാരവളെപ്പുരന്ധ്രിമാർ. 12

മുഖം കിഴക്കോട്ടു തിരിച്ചിരുത്തിയ-
ത്തനാംഗിയേ, മുൻപിലിരുന്നു നാരിമാർ;
തൽക്കാന്തി കണ്ടിട്ടണിയേണ്ടതൊക്കെ വെ-
ച്ചിരിക്കിലും, തെല്ലു മടിച്ചു മേവിനാർ. 13

ധൂപത്തെയേല്പിച്ചു നനച്ചിൽ മാററിയി-
ട്ടകത്തു പൂ വെച്ചു പിണഞ്ഞ വേണിയെ
ദൂർവാങ്കുരം ചേൎത്തൊരിരുപ്പുമാലയിൽ
കെട്ടീടിനാളന്നൊരു നാരി ഭംഗിയായ്. 14

ചേൎത്തീടിനാർ വെള്ളകിൽ പൂശിയുള്ളൊരാ
മേനിക്കു ഗോരോചനകൊണ്ടു പത്രകം;
ജയിച്ചതപ്പോളവൾ കാന്തിയാൽ മണൽ-
ത്തടം രഥാംഗാവലി ചേൎന്ന ഗംഗയെ. 15

വണ്ടൊത്ത ചെന്താമര, ചെററു വാരിദം
മൂടുന്ന വെൺചന്ദ്രൻ, ഇവററ തോല്ക്കയാൽ
ലോലാളകാഢ്യം ഗിരിജാമുഖം തദാ
ഛേദിച്ചു സാദൃശ്യകഥാപ്രസംഗവും. 16

പാച്ചോററിതൻ ചാറുകൾ തേച്ചതിൻറമേൽ
ഗോരോചനം ചേൎത്ത കവിൾത്തടങ്ങളിൽ
ചെവിക്കണിഞ്ഞുള്ള യവാങ്കുരം, നിറം
കലൎക്കയാൽ, കണ്ണുകവൎന്നിതേററവും. 17

മെഴുക്കിനാൽ ചോപ്പു വളൎത്തി, രേഖയാൽ
വിഭക്തമാം കാമിനിതൻ രദച്ഛദം;
അതിൻ ഗുണം തൻഫലവൃത്തികൊൾകവേ
സ്ഫുരിച്ചിയന്നു സവിശേഷകാന്തിയെ. 18

തൊടട്ടെയിക്കാലുകൾ ഭൎത്തൃമൌലിചേ-
ൎന്നോരിന്ദുതൻ കീറിനെയെന്നു തോഴിയാൾ
ചെഞ്ചാറു തേച്ചൊ,ച്ചിരിപ്പുണ്ടു ചൊല്ലവേ,
മിണ്ടാതെ താഡിച്ചിതു•മാലയാലുമ. 19

കണ്ടിട്ടു പുല്ലോല്ലലപത്രശോഭയെ-
ക്കവൎന്ന കണ്ണന്നണിയിപ്പുകാരികൾ
സൌന്ദൎയ്യമേറുന്നതിനല്ല മംഗളം-
മാത്രം നിനച്ചന്നെഴുതിച്ചിതഞ്ജനം. 20

മൊട്ടിട്ടു പൂക്കും പുതുവല്ലിയെന്നപോ,-
ലുദിച്ചിടും താരകൾ ചേൎന്ന രാവുപോൽ,
അണഞ്ഞിടും പക്ഷികൾ ചേൎന്നൊരാറുപോൽ,
വിളങ്ങി കാന്താംഗി വിഭൂഷ ചാൎത്തവേ. 21

അണിഞ്ഞു ചേലായ് തനു നിൎന്നിമേഷയായ്
ദീൎഘാക്ഷി കണ്ണാടിയിലന്നു നോക്കവേ,

ഛരൻ വരാനൊട്ടു തിടുക്കമായ്: പ്രിയൻ
കാണുന്നതിന്നാണണിയുന്നു നാരിമാർ. 22

നല്ലൂന്ന പത്രങ്ങൾ ചെവിക്കണിഞ്ഞൊരാ-
ച്ഛത്രീമുഖം പിന്നെയുയർത്തി മേനയാൾ,
മഞ്ഞോലയും നല്ലരിതാലവും കതിർ-
ത്തുരച്ചചാലിച്ചതു തൊട്ടെടുത്തുടൻ, 23

ഉമയ്ക്കു തൈക്കൊങ്കകുരുത്ത നാളുതൊ-
ട്ടേതാശ തന്നുള്ളിൽ വളൎന്നിതോ ക്രമാൽ,
ആ മഞ്ജുവേളിക്കുറി, സംഭ്രമത്തൊടേ
മകൾക്കു ചാൎത്തിച്ചിതു വല്ലജാതിയും. (യുഗ്മകം) 24

അശ്രുക്കൾ വാക്കും മിഴിയോടു മേനയും
സ്ഥാനം പിഴച്ചങ്ങു പിടിച്ച നൂലിനെ
ധാത്രീകരംകൊണ്ടു ശരിപ്പെടുത്തവേ
വേളിക്കു നൂൽക്കാപ്പതിനാലെ കെട്ടിനാൾ. 25

പതഞ്ഞെഴും പാല്ക്കടലിന്റെ വേലപോൽ,
ശരന്നിശീഥം മുഴുതിങ്കൾ ചേൎന്നപോൽ,
വെളുത്ത പട്ടാടയുടുത്തു ദൎപ്പണം
കരത്തിലേന്തും വധു ശോഭയാൎന്നിതേ. 26

കുലത്തിനൂന്നാമവളെത്തൊഴീച്ചിതേ
പൂജിച്ചിരിക്കും കുലദൈവതങ്ങളെ;
കൎമ്മജ്ഞയാമമ്മ നടത്തി പിന്നെ നൽ-
സതീജനത്തെത്തൊഴുകെന്ന കൎമ്മവും. 27

വരന്നു ശശാങ്കൽപ്രണയം ഭവിക്കയെ-
ന്നനുഗ്രഹിച്ചാരവരന്നപർണ്ണയെ;
ബന്ധുക്കളാശിസ്സു പറഞ്ഞതും കവി-
ഞ്ഞവൻെറ മെയ് ഗൌരി പകുത്തു വാങ്ങിനാൾ. 28

സ്ഥിതിക്കമിഷ്ടത്തിനുമൊത്തപോലെ തൻ-
സുതയ്ക്കു വേണ്ടുന്നതു ചെയ്തനന്തരം
വൃഷാങ്കനെത്തുന്നതു കാത്തു വാണിതേ
ബന്ധുക്കളോടും സഭയിൽ ഗിരീശ്വരൻ. 29

ആ വേളയിങ്കൽ ധവളാദ്രിമൌലിമേ-
ലത്യാദരാൽ മാതൃഗണങ്ങളേവരും
കന്നാംവിവാഹത്തിനു ചേർന്നവണ്ണമായ്
ഭൂഷാഗണം വെച്ചു ശിവൻെറ മുൻപിലായ്. 30

സ്നേഹം നിനച്ചിട്ടവരിൽ പുരാരിതാ-
നാ മംഗളാലംകരണങ്ങൾ വാങ്ങിനാൻ;
സ്വവേഷമേ പിന്നെ മണാളനൊത്തിട്ടും
വിഭൂഷയായീ വിഭുവിനു വിദ്രുതം. 31

വെൺചാമ്പൽതാനന്നു സിതാംഗരാഗമായ്,
കപാലമോ മൌലിവിഭൂഷയായിതേ,
ഗോരോചനച്ചിത്തികൾ വക്കിനുള്ളതാം
ദുകൂലമായ്ക്കണ്ടിതു തൽഗജാജിനാം. 32

എരിഞ്ഞ തീയുള്ളിലിരിക്കയാൽ ചുവ-
ന്നാ ഫാലമദ്ധ്യത്തിലെഴുന്ന ലോചനം

മഹേശ്വരന്നന്നരിതാലനിൎമ്മിതം
മനോജ്ഞമായീടിന പൊട്ടുമായിതേ. 33

തന്മെയ്യിലങ്ങിങ്ങു വിളങ്ങിയുള്ളൊരാ-
സ്സൎപ്പങ്ങൾ ഭൂഷാഗണമായി മാറവേ
ഉടല്ക്കുതാൻ മാററമവക്ക് വന്നിതേ;
മുൻമട്ടു കാണായ് ഫണരത്നകാന്തികൾ. 34

പകല്ക്കുമമ്പോടൊളിമിന്നിടുന്നതായ്
ബാല്യത്തിനാലങ്ങു കളങ്കമററതായ്
ശോഭിച്ച ചന്ദ്രക്കല ചൂടിടും ശിവ-
നെന്തിന്നു ചൂഡാമണി വേറെയൊന്നഹോ! 35

അത്യത്ഭുതാത്മാ, വിഭുവങ്ങു ലൌകികം-
പോലുള്ളലങ്കാരമണിഞ്ഞനന്തരം
ഭൃത്യൻ സമീപത്തു പിടിച്ച വാളിലായ്
നോക്കീടിനാൻ തന്നുടെ വേഷധാടിയെ. 36

തൻഭക്തിമൂലം ചെറുതാം ഹരാദ്രിപോൽ
നില്ക്കും, പുലിത്തോലുവിരിച്ച കാളമേൽ
ആ നന്ദിതൻ കൈക്കു പിടിച്ചുകേറിയി-
ട്ടവൻ പുറപ്പെട്ടു പുരാന്തകൻ പ്രഭു. 37

അവന്റെ പിമ്പിൽ സ്വകവാഹനങ്ങൾതൻ
ക്ഷോഭത്തിനാലാടിയ തോട ചേൎന്നവർ,
സപ്താംബമാർ തങ്ങടെ വക്ത്രകാന്തിയാൽ
ചെന്താമരപ്പൊയ്കയതാക്കി വാനിടം. 38

സ്വൎണ്ണാഭചേരുന്നൊരവൾക്കു പിമ്പിലായ്
ശോഭിച്ചിതേ കാളി കപാലഭൂഷണ,
തൻമുന്നിൽ മിന്നൽപ്പിണരാൎന്നിടുന്നതാം
വലാകചേൎന്നീടിന മേഘപാളിപോൽ. 39

ഗണങ്ങളശ്ശൂലധരന്റെ മുൻപിലായ്
ചെയ്യുന്ന സന്മംഗളവാദ്യഘോഷമോ,
വിമാനശൃംഗങ്ങളിലേയ്ക്കണഞ്ഞുടൻ
വാനോൎക്കു സേവാവസരത്തെയോതിപോൽ. 40

സൂൎയ്യൻ പിടിച്ചു, സുരശില്പി പുത്തനായ്
നിൎമ്മിച്ച കൊററക്കുട ശങ്കരന്റെ മേൽ;
അതിൻ ഞെറിക്കൊട്ടരികത്തു തച്ചിര–
സ്സേന്തീ വിയൽഗംഗ പതിക്കുമാഭയെ. 41

കളിന്ദജാഗംഗകൾ മൂൎത്തിപൂണ്ടു തൽ–
സേവയ്ക്കു വെഞ്ചാമരമേന്തി നിന്നിതേ;
ആറിന്റെ രൂപങ്ങൾ വെടിഞ്ഞതപോതിലും
ഹംസങ്ങൾ ചേൎന്നോരവരെന്നു തോന്നിടും. 42

വിരിഞ്ചനും വിഷ്ണുവുമാദരേണ വ–
ന്നണഞ്ഞിതപ്പോൾ പരമേശ്വരാന്തികം;
ജയം വദിച്ചന്നവർ മേന്മകൂട്ടിനാർ,
ഹവിസ്സിനാലഗ്നിയെയെന്നപോലവേ. 43

ഓൎത്താലൊരേ മൂൎത്തി പിരിഞ്ഞതാണുതാൻ
മൂന്നായി, മേൽക്കീഴ്മയവൎക്കൊരേവിധം:

ചിലപ്പൊഴാം ശങ്കരനാദ്യ,നംബുജേ-
ക്ഷണൻ ചിലപ്പോ,ളജനോ ചിലപ്പൊഴാം. 44

ഐശ്വൎയ്യലക്ഷ്യങ്ങൾ വെടിഞ്ഞൊതുങ്ങിടും
വേഷത്തൊടിന്ദ്രൻമുതലാം ദിഗീശ്വരർ,
കൺകൊണ്ടു നന്ദിക്കറിയിച്ചു സമ്മതം
മാനിച്ചു വന്നങ്ങു പണിഞ്ഞിതീശനെ. 45

ശിരസ്സിളക്കീട്ടജനേ, വചസ്സിനാൽ
മുരാരിയേ, വാസവനെ സ്മിതത്തിനാൽ,
നോക്കാലെ വാനോരെയശേഷമീവിധം
യഥാപ്രധാനം വിഭു സല്ക്കരിച്ചിതേ. 46

ജയിക്കയെന്നാശിഷമോതിനിന്നൊരാ-
സ്സപ്തൎഷിമാരോടു ചിരിച്ചു ചൊല്ലിനാൻ:
"ഈ വേളിയജ്ഞത്തിനുമുൻപുതന്നെ ഞാൻ
പുരോഹിതത്വേന വരിച്ചു നിങ്ങളെ." 47

പുരങ്ങൾ ചുട്ടുള്ള ചരിത്രമൊക്കെയും
പ്രവീണർ വിശ്വാവസുമുഖ്യർ പാടവേ,
വിജ്ഞാനികൾക്കങ്ങു സുഗമ്യനായിടും
മഹേശ്വരൻതാനെഴുന്നെള്ളി മന്ദമായ്. 48

തടങ്ങൾ കുത്തിച്ചെളിയാന്നപോൽ, മുകിൽ-
ത്തുണ്ടങ്ങൾ കൊമ്പത്തു പുരണ്ടൊരാ വൃഷം
കിലുങ്ങിടും കിങ്ങിണിതൻെറ പൊന്മണി-
ശ്ശബ്ദത്തൊടും വാനിൽ വഹിച്ചു ദേവനെ. 49

എത്തീ ക്ഷണത്താലചലേന്ദ്രരക്ഷിതം
വിരോധിമാർ ചെന്നണയാത്ത പട്ടണം,
മുന്നേയണഞ്ഞുള്ള ഹരൻെറ നോട്ടമാം
പൊന്നിൻകടിഞ്ഞാണവനേ വലിച്ചപോൽ. 50

അതിൻെറ ചാരത്തണയുമ്പൊഴാളുകൾ
മുഖങ്ങൾ പൊക്കിക്കുതുകേന നോക്കവേ,
ആകാശമാൎഗ്ഗത്തെ വെടിഞ്ഞിറങ്ങിനാ-
നാസന്നഭൂപൃഷ്ഠമനംഗശാസനൻ. 51

അപ്പോൾ ഗിരീന്ദ്രൻ, മലരാണ്ട പാദപ-
ശ്രീ ചേൎന്ന സാനുക്കളൊടൊത്തപോലവേ,
ഐശ്വൎയ്യമാൎന്നാനകളേറി മേവിടും
ബന്ധുക്കളോടൊത്തെതിരേറ്റു ദേവനെ. 52

തുറന്നൊരാ വാതിലിലൂടെയദ്രിതൻ
ബന്ധുക്കളും ദേവരുമൊത്തുചേരവേ,
വരമ്പു പൊട്ടിപ്പുഴ രണ്ടു ചേൎന്നപോൽ
ദൂരത്തു കേൾക്കുംപടി ഘോഷമാൎന്നിതേ. 53

മൂലോകവും കൂപ്പിടുമാ മഹേശ്വരൻ
കൂപ്പീടവേ മാമല നാണമാണ്ടുപോയ്;
ഹരൻെറ മാഹാത്മ്യവശേന മുന്നമേ
തന്മൌലി താഴ്ന്നതറിഞ്ഞതില്ലവൻ. 54

സ്നേഹം വളൎന്നോരെ വിടൎന്നൊരാനന-
ത്തോടേ മണാളനുടെ മുൻനടന്നവൻ

അങ്ങാടിമാർഗ്ഗങ്ങൾ സുമങ്ങൾ തിങ്ങിടും
സമ്പൽസമൃദ്ധം പുരിയിൽ കരേററിനാൻ. 55

നിരന്ന വന്മേടകളിൽ, പുരാരിയെ-
ക്കാണ്മാൻ കൊതിക്കും പുരമങ്കമാർ തദാ
മററുള്ള കാര്യങ്ങൾ മറന്നു ചെയ്തപോൽ
വിചിത്രമാകും പല ചേഷ്ടയീവിധം. 56

ഒരുത്തി ജന്നാലയിലോടിയെത്തിടും
ധൃതിക്കു, പൂമാലയഴിഞ്ഞ വാർകുഴൽ
കൈകൊണ്ടു തല്ക്കാലമൊതുക്കിയെങ്കിലും
തുനിഞ്ഞതേയില്ലതു കെട്ടിവെയ്ക്കുവാൻ. 57

അലക്തകം തോഴിയടിക്കണിഞ്ഞതൊ-
ട്ടുണങ്ങിടാതങ്ങു വലിച്ചൊരംഗന
മറന്നു ലീലാഗതി,യന്നു ജാലകം-
വരെയ്ക്കു ചെഞ്ചോർ വഴിയിൽ പരത്തിനാൾ. 58

വലംമിഴിക്കഞ്ജനമിട്ടിടത്തതിൽ
തൊടീച്ചിടാതങ്ങനെ വേറൊരംഗന,
മൈത്താംണ്ടിയും കയ്യിലെടുത്തുകൊണ്ടുതാൻ
വാതായനത്തിന്നരികത്തിലെത്തിനാൾ. 59

ഒരുത്തി ജന്നാലയിൽ നോക്കവേ, വഴി-
ക്കഴിഞ്ഞതാം നീവി മുറുക്കിടാതഹോ
നാഭിക്കു കാപ്പിൻപ്രഭ തട്ടുമാറുടൻ
കയ്യാലെ മുണ്ടൊന്നു തടഞ്ഞുനിർത്തിനാൾ. 60

ഒരുത്തി വേഗത്തിലെഴീററു പാതിതാൻ
കോർത്തുള്ളരഞ്ഞാണൊടു പോയിടുംവിധൌ
അടിക്കടിക്കുളരിയൊടുക്കമാപ്പെരും-
വിരൽക്കു കെട്ടും ചരടൊന്നുമാത്രമായ്. 61

വരാംഗിമാർതൻ പുരുകൌതുകംപെട്ട-
ന്നൊരാ സുരാവാസിതമാം മുഖങ്ങളാൽ,
വിലോലനേത്രാളികളാൽ, നിറഞ്ഞെഴും
ജാലങ്ങൾ പത്മങ്ങളണിഞ്ഞപോലെയായ്. 62

പതാക പാറിപ്പല തോരണങ്ങളാൽ
ശോഭിച്ചൊരാ രാജപഥത്തിലപ്പൊഴേ,
കേറീ ശശാങ്കാഭരണൻ, ദിനത്തിലും
നിലാവിനാൽ മേടകളാഭ ചേരവേ. 63

ലോകൈകദൃശ്യൻ ശിവനെസ്സുഭാംഗിമാർ
മറെറാന്നുമോക്കാതെ നുകർന്നു കണ്ണിനാൽ;
തങ്ങൾക്കെഴുന്നിന്ദ്രിയവൃത്തിയൊക്കെയും
സർവ്വാത്മനാ കണ്ണുകളിൽ കടന്നിതോ? 64

"അപർണ്ണ മൃദ്വംഗിയിവന്നുവേണ്ടി, വൻ-
തപസ്സു ചെയ്യുന്നതു യുക്തമെത്രയും;
ഇവൻെറ ദാസീപദവും സുധന്യമാം;-
മോതേണമോ പിന്നെ വരപ്രിയാപദം? 65

പരസ്പരം ചേർച്ചയെഴുന്ന രൂപമു-
ള്ളിവർക്കു സംയോഗമിയന്നിടായ്കിലോ,

ലാവണ്യമീവണ്ണമിവൾക്ക് നല്കുവാ_
നജൻ പണിപ്പെട്ടതു പാഴിലാം ദ്ധ്രുവം. 66

കോപത്തിനാലന്നിവനംബുജാസ്ത്രനെ_
ച്ചുട്ടെന്നു ചൊല്ലുന്നതു പാഴ്വചസ്സതാൻ;
തോന്നുന്നു മേ, കാമനിവൻെറ മേനിയെ_
ക്കണ്ടിട്ടു തൻമേനി വെടിഞ്ഞതായഹോ! 67

ഭാഗ്യത്തിനാൽ തോഴി ഗിരീന്ദ്രനീശനോ_
ടാശിച്ചപോൽ ചാർച്ച ലഭിച്ചകാരണം
ഈഴ്യൂഴി താങ്ങുന്നതിനാലുയർന്നതാം
മൂർദ്ധാവിനിക്കൂട്ടതലൊന്നുയർത്തിടും.'' 68

ഇമ്പംകൊടുക്കുംപടി പൌരനാരിമാർ
കഥിക്കുമീ വാക്കുകൾ കേട്ടു ശങ്കരൻ
തൂകുന്ന ലാജം വളമേൽ തകർന്നിടും
തിരക്കിലേറീ ഗിരിരാജപത്തനം. 69

കാളപ്പുറത്തീന്നു, ശരൽഘനത്തിൽനി_
ന്നാദിത്യനെപ്പോൽ, ഹരിദത്തഹസ്തനായ്
ഇറങ്ങി മുൻപേ വിധി ചെന്നണഞ്ഞൊരാ_
ഗ്ഗിരീന്ദ്രഗേഹാന്തരമെത്തിനാൻ ഹരൻ. 70

ഇന്ദ്രാദിവാനോർകളുമാഗ്ഗണങ്ങളും
സപ്തർഷിമാർതൊട്ടു മഹർഷിമാർകളും
* കേറീ ഗൃഹത്തിൽ ശിവനെത്തുടർന്നു, സൽ_
ഫലങ്ങൾ യത്നത്തിനെയെന്നപോലവേ. 71

---

* പാഠഭേദം

അണഞ്ഞിതന്നാളവനെത്തുടർന്നു തൽ-
ഗേഹത്തിൽ, യത്നത്തെ മഹാഫലങ്ങൾപോൽ.

സരത്നമർഘ്യം മധുവൊത്ത ഗവ്യവും
വെൺപട്ടു രണ്ടും ഗിരി മുൻപിൽ വെച്ചവ,
വേത്രാസനത്തിങ്കലിരുന്നു ശങ്കരൻ
കൈക്കൊണ്ടു വേണ്ടുംപടി മന്ത്രപൂർവ്വകം. 72

കന്യാസമീപത്തവരോധപാലര-
ന്നണച്ചു വെൺപട്ടുധരിച്ച ദേവനെ,
പതഞ്ഞ വാരാശിയെ വെൺനിലാവുകൾ
കരയ്ക്കുടുത്തങ്ങനെയാക്കിടുംപടി. 73

ലസച്ഛശാങ്കാനനയോടടുക്കവേ
വിരിഞ്ഞ കൺകൈരവമാർന്ന ശങ്കരൻ,
പരം ശരത്തോടൊരുമിച്ച പാരുപോൽ,
പ്രസന്നചേതസ്സലിലൻ വിളങ്ങിനാൻ. 74

അന്യോന്യമപ്പോളിടയുന്ന കണ്ണുകൾ
ഘടിച്ചിടുമ്പോൾപ്പതറിച്ചലിച്ചുമേ,
തെല്ലൊന്നു നിന്നും, പിറകോട്ടു വാങ്ങിയും
നാണത്തിനാലന്നു വലഞ്ഞിതേറവും. 75

ക്ഷ്മാഭൃൽപുരോധസ്സരുളുംപടിക്കവൻ
ഗ്രഹിച്ചു താമ്രാംഗുലിയായ പാണിയെ,
പേടിച്ചുമാമെയ്യിലൊളിച്ച മന്മഥൻ-
തന്നാദ്യമാം കൂമ്പിനെയെന്നപോലവേ. 76

ഉമയ്ക്കു രോമാഞ്ചമുദിച്ചു മേനിയിൽ;
ശിവന്നുമപ്പോൾ വിരലോ നനഞ്ഞുപോയ്;

അവക്കു കൈ തമ്മിലണഞ്ഞുവേ സ്മര-
പ്രവൃത്തി തുല്യം വിഭജിച്ചപോലെയായ്. 77

ആർതൻെറ സാന്നിദ്ധ്യമണച്ചു വേളിയിൽ
വധൂവരന്മാക്കു വളൎന്ന കാന്തിയെ,
ആ രണ്ടുപേൎക്കീ സമയത്തു കണ്ടതാം
ശോഭാവിശേഷത്തെയുരപ്പതെങ്ങനെ? 78

കത്തീടുമഗ്നിക്കു വലത്തുവെച്ചുതാൻ
വധൂവരന്മാർ വിരവിൽ ചരിക്കവേ
സുമേരുവെച്ചുററിയടുത്തടുത്തു സ-
ഞ്ചരിച്ചിട്ടും രാപ്പകൽപോൽ വിളങ്ങിനാർ. 79

സ്വൎശ്ശത്തിനാൽ കണ്ണടയും വധൂവര-
ന്മാരെപ്പുരോധസ്സൊരു മൂന്നുവട്ടമായ്
വലത്തുവെയ്പിച്ചു വധൂകരങ്ങൾകൊ-
ണ്ടിടീച്ചു ലാജം വളരുന്ന വഹ്നിയിൽ. 80

ഗുരൂപദേശപ്പടി നന്മണംപെട്ട-
ന്നാ ലാജധൂമം മുഖതാരിലേല്ക്കവേ,
അല്പം കപോലത്തിലണഞ്ഞു തെല്ലിട-
ക്കവൾക്കു കണ്ണോല്പലകാന്തി ചേൎത്തിതേ. 81

വിധിപ്രകാരം പുകകൊണ്ടു തന്മുഖം
വിയൎപ്പു പൊങ്ങുന്ന കവിൾത്തടത്തൊടും
നനഞ്ഞ കാളാഞ്ജനമാൎന്ന കണ്ണൊടും
യവാങ്കുരം വാടിയുമന്നു കണ്ടിതേ. 82

ദ്വിജൻ പറഞ്ഞൂ വധുവോടു: "നിന്റെയീ
വേളിക്കിവൻ സാക്ഷി ഹുതാശനോമലേ;
ധർമ്മം ചരിച്ചീടുക, കാന്തനാം ശിവൻ-
തന്നോടു ചേർന്നവിചാരമെന്നിയേ." 83

വേനല്ക്കെരിഞ്ഞുള്ളൊരു ഭൂമിയാദ്യമാം
വർഷത്തിനെപ്പോൽ ഗുരുവിന്റെയീ മൊഴി
ആലോചനാന്തം വിടരുന്ന കാതിനാൽ
നുകർന്നു നിന്നാൾ ശിതികണ്ഠവല്ലഭ. 84

കാട്ടീടവേ തൻപ്രിയദർശനൻ പ്രിയൻ
മാറാതെ നില്ക്കും ധ്രുവനേ യഥാവിധി,
തന്നാനനം പൊക്കി വളർന്ന ലജ്ജയാ-
ലുരച്ചു കണ്ടെന്നവൾ വല്ലുജാതിയും. 85

ഈമട്ടു പാണിഗ്രഹണം വിധിജ്ഞനാം
പുരോഹിതൻ ചൊന്നതുപോലെ ചെയ്തവർ
പത്മാസനം വാണ പിതാമഹന്നു കൈ-
ക്കൂപ്പീടിനാർ ലോകപിതാക്കളാദരാൽ. 86

"കല്യാണി, വീരപ്രസുവാക"യെന്നതാ-
നനുഗ്രഹിച്ചാൻ വധുവെപ്പിതാമഹൻ;
വാഗീശനെന്നാകിലുമഷ്ടമൂർത്തിയോ-
ടോതേണ്ടതെന്തെന്നു പരുങ്ങിപോലവൻ. 87

കരുക്കിവെച്ചുള്ള തളത്തിലാദരാ-
ലിരുന്നു പിന്നെക്കനകാസനങ്ങളിൽ

വധൂവരന്മാരവർ നാട്ടുരീതിയിൽ
നന്മഞ്ഞൾചേർന്നുള്ളരിത്തുകലേററിതേ. 88

വെണ്മുത്തുപോലിന്നിതളിൽ തിളങ്ങിടും
നീർത്തുള്ളിജാലം വിലസുന്നൊരംബുജം
അവൾക്കു്, നീണ്ടുള്ളൊരു നാളദണ്ഡമൊ-
ത്തുടൻ പിടിച്ചാൾ കുടയായ് ഹരിപ്രിയ. 89

വാഴ്ത്തീടിനാൾ രണ്ടുവിധം വചസ്സിനാൽ
വധൂവരന്മാരുടെ മേന്മ ഭാരതി:
സംശുദ്ധമാം ഭാഷയിലാ മണാളനെ,-
സ്സുഗ്രാഹ്യമാം ശൈലിയിലന്നപെണ്ണിനെ. 90

രസത്തിനൊക്കുന്നൊരു രാഗഭേദമാ-
ന്നംഗങ്ങൾ ഭംഗിക്കു ചലിച്ചുകൊള്ളവേ,
വരാപ്സരസ്സ്രീകൾ മുറയ്ക്കു ചെയ്തിടും
ലാസ്യത്തിനെത്തെല്ലിട കണ്ടിതായവർ. 91

വാനോർ തദാ കൂപ്പുകരം തലയ്ക്കു വെ-
ച്ചത്ഥിച്ചു ഭാര്യായുതനോടു താഴ്മയിൽ,
ശാപം കഴിഞ്ഞംഗമെടുത്ത മന്മഥൻ
സേവിച്ചുകൊൾവാനനുവാദമേകിടാൻ. 92

തന്മേലുമമ്പെയ്മ്പിനോടെയ്തുകൊള്ളുവാൻ
കോപം വെടിഞ്ഞേകിയനുജ്ഞ ശങ്കരൻ:
കാലേ പ്രഭുക്കൾക്കരികത്തഭിജ്ഞർ ചെ-
ന്നപേക്ഷചെയ്താൽ ഫലമേറിടും ധ്രുവം. 93

അഥ വിബുധരെയെല്ലാം യാത്രയാക്കീട്ടു കുന്നിൻ-
മകളുടെ കരതാരിൽ കയ്യുമായ് കാളകണ്ഠൻ
ബത തറയിൽ വിരിക്കും മെത്ത ചേർന്നുള്ള ദീക്ഷാ-
വസതി കലശശോഭം പൂകി രക്ഷായുധാഢ്യം. 94

ഉയർത്തുമളവാനനം ബത തിരിച്ചു,മിഷ്ടപ്പെട്ടും
സഖീജനമുരസ്സിലും പകരമല്പമായോതിയും
നവോഢയുടെ ലജ്ജയാലൊളിപുലർന്ന തൻകാന്തയേ
ഹരൻ പ്രമഥവക്ത്രവൈകൃതികളാൽ ചിരിപ്പിച്ചിതേ.

# എട്ടാം സർഗ്ഗം

വേളിച്ചടങ്ങുകൾ കഴിഞ്ഞൊരുശേഷമദ്രി-
രാജന്റെ പുത്രിയുടെ മേനി ശിവന്റെ കണ്ണിൽ
ആശങ്കയും രതിയുമൊന്നുകലർന്നു, കാമ-
മേറ്റുംവിധം പരമമോഹനമായ് ഭവിച്ചു. 1

ഓരോന്നുരച്ചിടുകിലുത്തരമോതുകില്ല,
വസ്ത്രം തൊടുന്നളവു പോകുവതിന്നൊരുങ്ങും,
മെത്തപ്പുറത്തവൾ പരാന്മുഖിയായ് കിടക്കു,-
മെന്നാലുമീശനു രതിപ്രദയായി ഗൌരി. 2

സ്വാപം നടിച്ചു കളവിൽ കണവൻ കിടക്കെ-
യുൾക്കൌതുകാൽ പ്രിയമുഖത്തെ നുകർന്നു നേത്രം
വേഗാലടച്ചിതുമ, ശങ്കരനൽസ്മിതത്താൽ
നോക്കീടവേ ഝടിതി മിന്നലടിച്ചപോലെ. 3

ദേഹം വിറച്ചവൾ തടഞ്ഞു ശിവന്റെ കൈകൾ
നാഭിസ്ഥലം തൊടുവതിന്നു മുതിർന്നിടുമ്പോൾ;
എന്നാകിലും സ്വയമശേഷമയഞ്ഞുപോയീ
തൻപട്ടുചേലയുടെ ബന്ധനമത്രമാത്രം. 4

“ഈമട്ടു സംഭ്രമമടക്കി രഹഃസ്ഥലത്തു
സേവിക്ക ശങ്കരനെ നീ വഴിപോലെ”യെന്നായ്
തോഴീജനങ്ങളുടെ നല്ലുപദേശമെല്ലാം
കാന്തന്റെ മുൻപിലവൾ തീരെ മറന്നുപോയി. 5

എന്തെങ്കിലും ചിലതു ചൊല്ലുവതിന്നുവേണ്ടി-
ച്ചോദ്യങ്ങളൻപൊടു ശിവൻ തുടരുന്നതാകിൽ
കൈക്കൊള്ളുമായതുമ വീക്ഷിതഭംഗിയായും,
ചൊല്ലീടുമുത്തരമവൾ തലയാട്ടലായും. 6

ശർവൻ രഹസ്സിലുടയാട ഹരിക്കെ, രണ്ടു
കൈകൊണ്ടവൻെറ മിഴി രണ്ടുമ പൊത്തിടുമ്പോൾ
ഫലാക്ഷി നോക്കുവതു കണ്ടു നിജപ്രയത്നം
പാഴായതോർത്തു പരമന്നു പരുങ്ങി മുററും. 7

ചുംബിക്കവേ ചൊടി കൊടുക്കുകയില്ല, ഗാഢം
കെട്ടിപ്പിടിക്കെയവൾ കൈകളയച്ചു നില്ക്കും,
ഏവം പ്രതിക്രിയവെടിഞ്ഞ വധൂരതങ്ങൾ
കാമം മുടങ്ങിടിലുമീശനഹോ രുചിച്ചു. 8

ദന്തച്ഛദം മുറിവെഴാത്തൊരു ചുംബനങ്ങൾ,
പാടേകിടാത്തവിധമാം നഖലാളനങ്ങൾ,
ഈ മട്ടെഴും സദയമായ രതം സഹിച്ചു;
മററുള്ളതൊന്നുമഗജയ്ക്കു പൊറുത്തതില്ല. 9

ചോദിക്കുവാൻ തുടരവേ സഖിമാർ നിശീഥ-
വൃത്താന്തമൊക്കെയവളോടു പുലർച്ചയിങ്കൽ,
ലജ്ജിച്ചു കൌതുകമവർക്കു കുറച്ചതില്ല;
ചിത്തം കൊതിച്ച വിവരങ്ങൾ പറഞ്ഞിടാനും. 10

സംഭോഗചിഹ്നമവൾ, തന്നുടെ ദർപ്പണത്തിൽ
നോക്കീടവേ, പിറകിൽ വല്ലഭനെത്തിയപ്പോൾ

തച്ഛായ തന്നൊടുസമം നിഴലിച്ചുകണ്ടു
നാണിച്ചുകാട്ടിയൊരു ഗോഷ്ഠികളെന്തു ചൊല്ലാം? 11

ശർവ്വോപഭുക്തതനുവായ് മകളേ നിരീക്ഷി-
ച്ചമ്മയ്ക്കു ചിത്തതളിരന്നധികം കുളുത്തു:
പ്രേമം പ്രിയന്നു വധുവിങ്കലുദിക്കിലേതാ-
നമ്മയ്ക്കു സങ്കടമശേഷമൊടുങ്ങയുള്ളൂ. 12

ഈമട്ടു വല്ലവിധവും വളരെപ്പണിപ്പെ-
ട്ടീശൻ പ്രിയയ്ക്കു വഴി കാട്ടി കുറേദ്ദിനങ്ങൾ;
കന്ദർപ്പസൌഖ്യമകതാരിലറിഞ്ഞവൾക്കു
കാലക്രമേണ മറവായ് രതിദുഃഖശീലം. 13

നെഞ്ചത്തമർക്കുമളവേ സസുഖം പുണർന്നു;
കാന്തൻ കൊതിച്ച മുഖമങ്ങു തിരിച്ചതില്ല;
കച്ചപ്പുറത്തൊടണയും കണവന്റെ കയ്യോ
മാററുന്നതും ഗിരിസുതയ്ക്കു പതുക്കെയായീ. 14

തെല്ലും കലമ്പൽകലരാതെയുമിഷ്ടഭാവ-
ലക്ഷ്യങ്ങൾ ചേർന്നുമവർതൻ പ്രണയം ക്രമത്താൽ
നർമ്മോക്തി ചൊല്ലിയു,മിടയ്ക്കു പിരിഞ്ഞിരുന്നാൽ
പേടിച്ചുമങ്ങനെ വളർന്നഥ വേരുറച്ചു. 15

എത്രയ്ക്കിണങ്ങി വധുവന്നനുരൂപനായ
കാന്തങ്ക,ലത്രയവളോടുമിണങ്ങി കാന്തൻ:
സ്വർഗ്ഗംഗ വാരിധിയെ വിട്ടൊഴിയില്ലതന്നേ;
ഗംഗാമുഖാസ്വദനമാണവനും കൊതിച്ചു. 16

ലീലാവിധങ്ങളിൽ മുററ്റുപദേശമേററു
ശിഷ്യത്വമീശനു ഗമിച്ചൊരു ശൈലകന്യ
'ഏതോ പഠിച്ച വധുനൈപുണമായതേതാൻ
കാട്ടിക്കൊടുത്തു തിരികെഗ്ഗുരുദക്ഷിണയ്ക്കായ്. 17

ദന്തക്ഷതം ചൊടിയിലേററിയ നൊമ്പരത്താൽ
കൈത്താർ കുടഞ്ഞു നിലപൂണ്ട നഗേന്ദ്രപുത്രി
കാലാരിതൻ തലയണിഞ്ഞൊരു ബാലചന്ദ്ര-
ക്കീറിൻ തണുപ്പിലൊരു തെല്ലിട മാലകററി. 18

ചുംബിച്ചിടുമ്പൊഴളകങ്ങളിൽനിന്നു വീണ
ചൂർണ്ണത്തിനാൽ നിടിലനേത്രമഹോ കലിക്കെ
കാട്ടിക്കൊടുത്തു ശിവനംബിക തൻെറ ചെന്താർ-
ഗന്ധത്തൊടൊത്ത മുഖവായുവിലാശ്വസിപ്പാൻ. 19

ഈമട്ടിലിന്ദ്രിയസുഖംവഴി സഞ്ചരിച്ചു
ചെയ്തിട്ടനുഗ്രഹമനംഗനു വേണ്ടപോലെ
വാണാനഗാധിപഗൃഹത്തിലൊരൊററ മാസം
പാരിച്ച മോദമൊടുമാസഖനായ് വൃഷാങ്കൻ. 20

പുത്രീവിയോഗകൃതമാടലിലാണ്ടൊരദ്രി-
രാജൻെറ സമ്മതമൊടാത്മഭവൻ മഹേശൻ
ചിന്താതിഗം ഗതിയെഴും വൃഷഭം കരേറി-
യങ്ങിങ്ങിറങ്ങി വിഹരിച്ചു യഥേഷ്ടമന്നാൾ. 21

ചെന്നെത്തി മേരുവതിൽ മാരുതവേഗമാന്ന
വാഹത്തിലേറിയഗജാസ്തനസൽക്കൃതാഢ്യൻ

കേളിപ്പരിക്കുകൾ സഹിക്കുവതിന്നു ശക്തി
ചേരുന്ന പൊന്നുതളിർമെത്തകളിൽ സുഖിച്ചു. 22

ശ്രീപത്മനാഭചരണാങ്കമെഴുന്ന പാറ-
ക്കൂട്ടങ്ങൾ ചേർന്നമൃതിന്റെ കണങ്ങൾ വീണും
ശോഭിച്ച മന്ദരതടങ്ങളിലും സുഖിച്ചു
ദേവൻ പ്രിയാവദനപങ്കജഭൃംഗമായി. 23

മത്തദ്വിപേന്ദ്രരലറുന്നതു കേട്ടു പേടി-
മൂലം കഴുത്തിലുമ കൈകൾ വരിഞ്ഞിരിക്കെ,
ഏറ്റം തെളിഞ്ഞൊരു നിലാവുകളെ ത്രിലോക-
നാഥൻ ഭുജിച്ചിതു ധനാധിപപർവ്വതത്തിൽ. 24

തീർത്തു പ്രിയയ്ക്കു മലയസ്ഥലകേളി ചേർത്ത
ദേഹക്ലമം, പ്രിയമുരപ്പൊരു തോഴരെപ്പോൽ,
പാടീരവല്ലികളിളക്കി ലവംഗചൂർണ്ണം
ചാർത്തുന്ന ദക്ഷിണസമീരണനന്നൊരിക്കൽ. 25

പൊൽത്താരിനാൽ കണവനെക്കളിയായടിച്ചും
വെള്ളം പ്രിയൻ ചൊരിയവേ നിജകണ്ണടച്ചും
മത്സ്യങ്ങളാൽ ദ്വിഗുണമാമരഞ്ഞാണു ചേർന്ന-
മാകാശഗംഗയിൽ നതാംഗി മുദാ കളിച്ചു. 26

ഇന്ദ്രാണി ചൂടിവരുമുത്തമപാരിജാത-
പുഷ്പങ്ങളാൽ ഗിരിജയെച്ചമയിച്ചുകൊണ്ടു,
വാണാൻ ഹരൻ സുരപുരസ്ത്രീകളാഗ്രഹത്തോ-
ടീക്ഷിക്കവേ സുചിരമമ്പൊടു നന്ദനത്തിൽ. 27

ഏവം പ്രിയാസഹിതനായ് ശിവനന്നു ഭൌമാ-
ഭൌമങ്ങളാം സുഖമശേഷവുമുണ്ടിരിക്കെ,
ചെന്നേറി വെയ്ലതിചുവപ്പുകലൎന്നനേര-
മ്ഗന്ധമാദനവനത്തിനകത്തൊരിക്കൽ. 28

പൊൻകല്പുറത്തവിടെയമ്പിലിരുന്നു, കാണ്മാൻ
സൌമ്യത്വമാൎന്ന ദിനനാഥനെയന്നു നോക്കി
സ്നേഹിച്ചു ചാഞ്ഞിടതുകൈയൊടു ചേൎന്നുവാഴും
തൻധൎമ്മപത്നിയൊടു വാക്യമിവണ്ണമോതി: 29

“പത്മത്തിനുള്ളഴകു നിൻമദിരേക്ഷണത്തിൽ
സൂക്ഷിച്ചുവെച്ചതിനെടുത്തുപകൎന്നശേഷം
ലോകത്തെയീശ്വരനഹോ പ്രളയത്തിലെന്ന-
പോലെ, ക്ഷണാൽ പകലിനേ രവി സംഹരിച്ചു. 30

ചിന്നുന്ന നീൎക്കണമതിൽ ചരമാൎക്കരശ്മി-
ജാലങ്ങൾ ചെന്നുപതിയാത്തതുമൂലമിപ്പോൾ
നിന്നുച്ഛലുള്ള ബഹുനിൎഝരപംക്തി, മാരി-
വില്ലിന്റെ കാന്തി കലരാതിത കണ്ടിടുന്നു. 31

കൊത്തിപ്പിടിച്ചു സരസീരുഹകേസരങ്ങൾ
കൈവിട്ടു തൻതല തിരിച്ചു കരഞ്ഞുകൊണ്ടു
അന്യോന്യബന്ധമിയലുന്ന രഥാംഗവൃന്ദം
ചാരത്തിരിക്കിലുമകൽച്ച വളൎന്നുകാണ്മൂ. 32

ദന്തീന്ദ്രരീന്തൽമരശാഖകളാൽ മണം ചേ-
ൎന്നുള്ളൊപ്പുകൾസമയവാസതലം വെടിഞ്ഞു,

വണ്ടുള്ളണഞ്ഞ സരസീരുഹഗന്ധമാൎന്ന
വെള്ളം പുലൎച്ചവരെ വേണ്ടതഹോ കുടിപ്പൂ. 33

ചേലോടു പശ്ചിമദിഗന്തമണഞ്ഞ സൂൎയ്യ-
ദേവന്റെ കാന്തി നിഴലിച്ചതു നീണ്ടിരിക്കെ,
കാങ്കല്ലഭാഷിണി, സരസ്സിലെഴുന്ന വെള്ളം
പൊന്നാൽപ്പണിഞ്ഞ ചിറ ചേൎന്നതുപോലെയി
(പ്പോൾ. 34

ചേലിൽ കടിച്ച ബിസമെന്നതുപോലെ തേററ
ചേരുന്ന കാനനവരാഹഗണങ്ങളിപ്പോൾ
വെയ്ലേററിടും പകൽ കഴിച്ച കുളങ്ങളേററം
ചേററിൽക്കലക്കിയിവിടെക്കരകേറിടുന്നു. 35

പൊൻചാറുപോലെ നിറമാൎന്നൊരു പീലിചേൎന്നു
ശോഭിപ്പൊരാൺമയിലിതാ തരുശാഖയേറി
രംഭോരു, കാണുക, കുറഞ്ഞുവരുന്ന ചാരു-
സന്ധ്യാതപത്തെ നുകരുന്നതുപോലെ തോന്നും. 36

വെയ്ലാം ജലം രവി ഹരിച്ചതിനാൽ, കിഴക്കു-
ഭാഗത്തിരുട്ടു നിറയുന്ന വിയൽപ്രദേശം
കാണുന്നു, താനൊരുവശം ചളി പൊങ്ങിയും മ-
ററേടത്തു വെള്ളവുമെഴുന്ന സരസ്സുപോലെ. 37

മുററത്തു വന്നണയുമേണഗണങ്ങളാലും
മൂലം നനച്ച ജലമാൎന്ന തരുക്കളാലും
ശോഭിച്ചിടുന്നിതുടജങ്ങൾ, വളൎത്തിടുന്ന
തീയാലുമാശ്രമപശുക്കൾ തിരിച്ചണഞ്ഞും. 38

ക്ഷുമ്പിക്കഴിഞ്ഞിടിലുമംബുജ,മങ്ങു വാഴാ–
നാശിച്ചണഞ്ഞ വരിവണ്ടിനു മോദപൂൎവ്വം
ഏറുന്നതിന്നിടകൊടുപ്പതുപോലെ,യല്പം
ദ്വാരം തുറന്നിവിടെയൊട്ടിട നിന്നിടുന്നു. 39

ദൂരത്തു താഴ്ന്നു, കരമെണ്ണിടുമാറു കണ്ട
ചോപ്പാൎന്ന സൂൎയ്യനൊടിണങ്ങിയ പശ്ചിമാശ
ശോഭിപ്പൂ, കേസരമിണങ്ങിയ ബന്ധുജീവ–
പുഷ്പങ്ങൾ ചൂടിയൊരു കന്യകയെന്നപോലെ. 40

ചൂടും നകന്നു പിറകേ വരുവോരസംഖ്യ–
മാൎക്കാർ, സ്വശക്തിയെരിതിയിലണച്ചുനില്ക്കും
ആദിത്യനെ,ക്കരൾകവൎന്നിടുമാറു സാമ–
ഗാനങ്ങളാൽ മധുരമിന്നു പുകഴ്ത്തിടുന്നു. 41

കണ്ണും കുനിച്ചു മിഴിയിൽ ചെവിചാമരങ്ങൾ
തട്ടിച്ചു കേസരമുലച്ചു ഹയങ്ങളോടെ
അസ്തംഗമിപ്പിതു മഹോദധിയിൽ ദിനത്തെ–
യൎപ്പിച്ചുവെച്ചു ഭഗവാനിതുനേരമൎക്കൻ. 42

പോയീടവേ രവിയുറങ്ങി നഭസ്ഥലം; വൻ–
തേജസ്സുകൾക്കു ഗതിയിങ്ങനെതന്നെ നൂനം:
എത്രുസ്സുയൎച്ചയിലവൎക്കു തെളിച്ചമുണ്ടോ,
പിന്നെ ക്ഷയസ്ഥിതിയിൽ മങ്ങലുമത്രതന്നെ. 43

സൂൎയ്യന്റെ വന്ദ്യതനുവെച്ചുരമാദ്രിതന്മേ–
ലൎപ്പിച്ച സന്ധ്യയവനൊത്തനുയാത്ര ചെയ്വൂ:

മാനിച്ചു തന്നെയുദയത്തിലതോർത്തു,വന്റെ-
യാപത്തിലേതു വഴി പിൻതുടരാതിരിക്കും? 44

കാറിന്റെ കോണുകൾ സുകേശി, ചുകന്നുമൊട്ടു
മഞ്ഞച്ചുമൊട്ടു കപിശത്വമിയന്നുമായി
ഈയന്തിവേള ഭവതിക്കു രസിച്ചുകാണ്മാൻ
ചിത്രം വരച്ചതുവിധം വിലസുന്നുവല്ലോ. 45

നന്നായ് തളിർത്തൊരു തരുക്കളിലും നഗേന്ദ്രർ-
തന്മേൽ മൃഗേന്ദ്രസടതന്നിലു,മദ്രികന്യേ,
ധാതുക്കൾ ചേർന്ന ശിഖരങ്ങളിലും വിവസ്വാൻ
സന്ധ്യാതപത്തെ വിഭജിച്ചതുപോലെ തോന്നും. 46

ജ്ഞാനം വളർന്നൊരു തപസ്വികളാത്മശുദ്ധി-
ക്കായിട്ടു തീർത്ഥജലമൂത്തിനെടുത്തു നിന്നു
ഉൽപ്പാറി മേദിനി തൊടാതെ പറക്കയിപ്പോൾ
സാന്ധ്യം വിധിക്കു മറയുണ്ടുരുവിട്ടിടുന്നു. 47

ഇച്ചൊന്ന നൽക്രിയ ശരിക്കു നടത്തുവാനായ്
തന്നാലുമൊട്ടിടയെനിക്കുമനോജ്ഞയിപ്പോൾ;
നമ്മോക്തിയിൽപ്പെട്ടതചേർന്നൊഴമാളിവർഗ്ഗം
നിന്നോടു തേന്മൊഴി, രസിച്ചു കളിച്ചിരിക്കും." 48

കാന്തന്റെ വാക്യമിതു കേട്ടു കുറഞ്ഞൊരീർഷ്യാ-
ഭാവത്തിനാൽ ചൊടി വളച്ചു ഗിരീശപുത്രി
ചാരത്തു നിന്ന വിജയാഖ്യവഹിച്ച തോഴി-
യോടായകാരണമൊരോന്നു പറഞ്ഞുനിന്നു. 49

സന്ധ്യോചിതക്രിയകൾ വേണ്ടപടിക്കു മന്ത്ര-
പൂർവ്വം നടത്തിയ പിനാകി മടങ്ങിവന്നു,
മിണ്ടാതെ കോപമൊടിരുന്നൊരു ഗൌരിയോടു
ചൊല്ലീടിനാൻ ചെറുതു പുഞ്ചിരിയോടിവണ്ണം: 50

"കോപം കളഞ്ഞിടു,കഹേതുകകോപനേ, ഞാൻ
കൂപ്പീല സന്ധ്യയെയൊഴിച്ചൊരു നാരിയേയും;
ഓർപ്പീലയോ സുമുഖി, നിൻസഹധർമ്മചാരി-
യാൺ ചക്രവാകസമവൃത്തിയെഴുന്നതായി. 51

മുന്നം വിരിഞ്ചനമലാംഗി, പിതൃക്കളെത്താൻ
സൃഷ്ടിച്ചശേഷമുടലങ്ങു വെടിഞ്ഞുവല്ലോ;
അസ്തോദയങ്ങളിവ മാനിനി,യാ വപുസ്സാ-
ണിന്നാകയാലവയെ ഞാനധികം മതിപ്പൂ. 52

ഈ സന്ധ്യയിപ്പൊഴിതിരുട്ടു വളർന്നമൂലം
ക്ഷീണിച്ചു ഭൂമിയൊടു പററിയപോലെയായി,
ഏകത്ര വക്കിൽ നിറയുന്ന തമാലപംക്തി
ചേരുന്ന ധാതുരസനിമ്നഗയെന്നപോലെ. 53

ചോപ്പാർന്നൊരന്തിയുടെയസ്തമയാവശേഷ-
വെയ്ലിന്റെ രേഖയണിയുന്നിതു പശ്ചിമാശ,
ചെഞ്ചോരപൂണ്ട നെടുവാൾ സമരാങ്കണത്തി-
ലാരോ വിലങ്ങനെയെറിഞ്ഞതുപോലെ,യിപ്പോൾ.

ഇപ്പോൾ സുമേരു ദിനരാത്രികൾ ചേർന്നെഴുന്ന
ധാമം മറച്ചു മരുവുന്നതുകാരണത്താൽ

കണ്ടാലുമിങ്ങു തടവററു വളൎന്നിടുന്ന
ദിക്കാകമാനമിരുളായതനേത്രയാളേ! 55

മേലോട്ടുമില്ലടിയിലില്ലൊരു ഭാഗമില്ല
മുൻപില്ല പിൻപിലുമൊരേടവുമൊന്നുമില്ല,
കണ്ണിൻവഴിക്കി,രുളുകൊണ്ടു പുതണെപ്പണിഞ്ഞൊ-
രിക്ഷോണി ഗൎഭമതിൽ വാഴ്വതുപോലെയായി! 56

ശുദ്ധം, കലങ്ങിയതുറച്ചതുമിന്നിളക്കം
ചേരുന്നതും വളവതും നിവരുന്നതുംതാൻ
എല്ലാംമതിന്നിരുളുകൊണ്ടു സമത്വമാൎന്നു:
ദൃഷ്ടിക്കു മേന്മവരിലന്തരമാക്കുമില്ല. 57

രാക്കളിരുട്ടു തടയുന്നതിനിങ്ങുദിപ്പൂ
യജ്വാക്കൾതൻ പതി സരോരുഹചാരുവക്ത്രേ!
സുത്രാമദിങ്മുഖമിതാ മൃഗകേതകമ്പം-
രേണുക്കൾ പൂശിയതുപോലെ വിളങ്ങിടുന്നു. 58

ആ മന്ദരത്തിനുടെ പിൻപമൃതാംശു നില്പൂ,
നക്ഷത്രപാളിയൊടിണങ്ങിയ രാത്രിയിപ്പോൾ
ശോഭിപ്പൂ, ഞാൻ പിറകിലെത്തിയൊളിച്ചുകേൾക്കെ
നീ തോഴിമാരൊടൊരുമിച്ചു രസിച്ചിടുംപോൽ. 59

സുത്രാമദിക്കു ചെറുചന്ദ്രികയാം സ്മിതത്തെ-
ത്തൂകി ത്രിയാമയുടെ ചോദനയാൽ വിടുന്നു,
വേഗം പുറത്തു ശശിമണ്ഡലമാട്ടിനാന്തം
പോകാതെ കാത്തൊരു രഹസ്യമതെന്നപോലെ. 60

നീല്പ്പോൎക്ഷയും ഗഗനവും നിജബിംബകാന്ത്യാ
ലാഞ്ഛിച്ച പകപ്പഫലവൎണ്ണമിയന്ന ചന്ദ്രൻ
കണ്ടാലുമിന്നനുകരിപ്പതു ചക്രവാക-
ദ്വന്ദ്വം വിയോഗമൊടെഴുന്നൊരകൽച്ചയിപ്പോൾ.

പുത്തൻയവാങ്കുരമൊടൊത്തു മൃദുത്വമാൎന്ന
ശീതാംശുതന്നുടെ നവോദയരശ്മിജാലം
നിൻകാതുകൾക്കണിയുവാനിഹ കൈനഖാഗ്രം-
കൊണ്ടിന്നു നുള്ളുവതിനൊത്തിടുമെന്നു തോന്നും. 62

വാർകൈശികം വിരൽകളാൽപ്പിടി, തന്റെ രശ്മി-
ജാലത്തിനാലിരുളിനെപ്പരിചോടൊതുക്കി,
പീയൂഷഭാനുവിത, കൂമ്പിയ താമരപ്പൂം-
കണ്ണാൎന്നതാം രജനിതൻ മുഖമുമ്മവെയ്പ്പൂ. 63

നീ കാണ്ക, പാൎവ്വതി, നവേന്ദുകരങ്ങൾകൊണ്ടു
പാരിച്ച കൂരിരുളൊഴിഞ്ഞ നഭസ്ഥലത്തെ,
കൊമ്പൻ കലക്കിയൊരു ശേഷമലം തെളിഞ്ഞു-
കാണുന്ന മാനസസരോവരമെന്നപോലെ. 64

കൈവിട്ടു രക്തതയിതാ കുളുർചന്ദ്രനിപ്പോൾ
ശോഭിപ്പു നൽതെളിവെഴുന്നൊരു ബിംബമോടെ:
സത്തുക്കളിൽ ചിരമിരിക്കുകയില്ല കാല-
ദോഷംനിമിത്തമുളവാകിന ദുർവ്വികാരം. 65

ഉച്ചസ്ഥലങ്ങളിലണഞ്ഞിതു ചന്ദ്രകാന്തി;
താഴത്തു വല്ലിടമൊളിച്ചു നിശാതമസ്സും:

ഹാ, നന്മതിന്മകളറിഞ്ഞു,വകൾക്കു ചേരു-
ന്നോരോവിധം ഗതിയവർക്കു വിധിച്ചു ദൈവം. 66

ചന്ദ്രന്റെ രശ്മികൾ പതിച്ചലിയുന്നൊരിന്ദു-
കാന്തോപലങ്ങൾ പൊഴിയുന്നൊരു നീർക്കണത്താൽ
ഇസ്സാനുമാൻ തടതരുക്കളിൽ നിദ്രപൂണ്ട
വാഴമ്മയിൽക്കുലമുണർത്തുവതുണ്ടുകാലേ. 67

നീ കാൺക, സുന്ദരി, ഹിമാംശുവിതാ, തിളങ്ങി-
മിന്നുന്ന തൻകതിരിനാലിവിടത്തിലിപ്പോൾ
ചേണാർന്ന കല്പതരുശാഖകളിൽ സുമുക്താ-
ഹാരങ്ങൾ ചേർപ്പതിനൊരുങ്ങിയപോലെ തോന്നും.

ഉച്ചാവചദ്രുമിടചേർന്നെഴുമിഗ്ഗിരീന്ദ്ര-
ഭാഗത്തിരുട്ടൊടു നിലാവൊരുമിച്ചിരിക്കെ,
മത്തദ്വിപത്തിനുടെ മേൽ പലമട്ടു ഭസ്മം-
കൊണ്ടിട്ടതാം കുറികൾപോലധികം ലസിപ്പൂ. 69

ആകർണ്ണമിക്കുവലയം പുതുവെണ്ണിലാവെ-
ന്നോർത്തിച്ഛ, തൻകരൾ നിറഞ്ഞതുപോലെയിപ്പോൾ;
ഭൃംഗാരവങ്ങൾ പരമിന്നു പുറപ്പെടീച്ചു
ഞെട്ടോളമുണ്ടു വിടരുന്നു തടസ്സുമെന്യേ. 70

ന്ലാവിൽ തിരിച്ചറിയുവാൻ കഴിയാതെ കല്പ-
ശാഖിക്കുമേൽ, കമനി, തൂങ്ങിയ പട്ടവസ്ത്രം,
ഹേ ചണ്ഡി, കാണുക സമീരണനിട്ടിളക്കും-
നേരത്തു വേർതിരികമൂലമറിഞ്ഞിടാറായ്. 71

ഭംഗ്യാ കൊഴിഞ്ഞു തരുമൂലമലങ്കരിച്ച
പുഷ്പങ്ങൾപോലിലകളാൽ ശകലിച്ച കാണും
ജ്യോത്സ്നാലവങ്ങളിവ കൈവിരലാൽ പെറുക്കി-
ച്ചൂടാൻ കഴിഞ്ഞിടുവതാണളകങ്ങളിൽ തേ! 72

മിന്നിത്തിളങ്ങി വിലസുന്നൊരു യോഗ്യതാര-
തന്നോടിതാ സുമുഖി, ചേൎന്നണയുന്നു ചന്ദ്രൻ,
ഉദ്വാഹദീക്ഷയിലുയൎന്നൊരു സാധ്വസത്താൽ
കമ്പിച്ച കന്യയൊടു തൻവരനെന്നപോലെ. 73

നന്നായ് വിടൎന്ന ശരകാണ്ഡവെളുപ്പിയന്നു
ശീതാംശുവിൻ പ്രതിമ ചേൎന്ന കവിൾത്തടങ്ങൾ;
നീ, ചന്ദ്രബിംബമതിൽ നോക്കിവസിക്കെയിപ്പോൾ
തുവെണ്ണിലാവു പൊടിയുന്നതുപോലെ തോന്നും. 74

സാൎദ്രദ്രുമത്തിലുളവാം മധു, തപ്തസൂൎയ്യ-
ശോഭം സുരതാചഷകത്തിലെടുത്തുകൊണ്ടു
ശ്രേഷ്ഠാംഗനേ, തവ സമീപമണഞ്ഞുനില്പൂ-
ണ്ടിഗ്ഗന്ധമാദനവനസ്ഥലദേവിയിപ്പോൾ. 75

നല്ലോരിലഞ്ഞിമലരിൻ മണമുള്ളതത്രേ
നിന്നാനനം, നയനമോ ജനനാൽ സുരക്തം!
ഏവം വിലാസിനി, ഗുണം തവ ചേൎന്നിരിക്കെ-
പ്പിന്നെന്തുതന്നെയൊരു മേന്മ വരും മദത്താൽ? 76

മാനിക്ക,യെങ്കിലുമിഹാളിജനോപചാരം,
സേവിക്ക കാമരസദീപനമാമിതിപ്പോൾ"

ഓരോന്നു ശങ്കരനിവണ്ണമുദാരമോതി
മോന്തിച്ചിതംബികയെയമ്മധുരാസവത്തെ. 77

നല്ലോക്കുമിന്നു മധുസേവനിമിത്തമുണ്ടായ്-
ക്കാണുന്ന ചാരുതകലർന്ന വികാരഭേദം
പ്രാപിച്ചു പാർവ്വതി, മനസ്സറിയാത്തയേതോ
സൃത്ര്യംവഴിക്കു സഹകാരത മാവുപോലെ. 78

അപ്പോൾ ക്ഷണാൽ സുമുഖി നാണമൊഴിച്ചു രാഗ-
മേറ്റം ജ്വലിച്ചു, ശയനത്തിലണച്ചിടാനായ്
ആശിച്ചു ശങ്കരനുമിന്നു മദത്തിനും താൻ
രണ്ടാംക്കുമമ്പിലൊരുപോലെ വശത്തിലായി. 79

കണ്ണേറെയങ്ങനെ ചുഴന്നിടറുന്ന വാക്കോ-
ടേറ്റം വിയർത്തു കഥയറ്റു ചിരിച്ചുകൊണ്ടു
വാഴും ശിവാവദനമന്നു നുകർന്നു കണ്ണാൽ—
വായാലെയല്ല—പരമേശ്വരനേറെനേരം. 80

തൻതങ്കമേഖലയഴിഞ്ഞിടവേ, വഹിപ്പാൻ
ഭാരംപെടും ജഘനമാർന്നൊരു തന്വിയാളെ
ഏന്തിപ്പിനാകിയഥ പുക്കിതു ദിവ്യശക്ത്യാ
നിർമ്മിച്ച രത്നഗൃഹമുജ്ജ്വലദ്യുതിപൂർണ്ണം. 81

ഹംസത്തൊടൊത്തൊരു വെളുപ്പിയലും വിരിപ്പായ്
മന്ദാകിനീപുളിനമൊത്തൊരു ചാരുതല്പം
ഏറീ പ്രിയാസഹിതനായ് വിഭു, രോഹിണീശൻ
ഭംഗ്യാ ശരൽസമയമേഘമതിൽക്കണക്കേ. 82

ചിന്നുന്ന കേശമൊട്ടുമൊട്ടതിരും കുറിക്കു-
ട്ടോട്ടം നഖങ്ങൾ പരമേററിയുമൂററമോടെ
പൊട്ടിപ്പതിച്ചോരരഞ്ഞാണൊടുമുള്ള ഗൌരീ-
മാരോത്സവം ഹരനഹോ മതിയായതില്ല. 83

നക്ഷത്രജാലമവനമ്രത പൂണ്ടനേരം
തൻകാന്തയിൽ കനിവുകൊണ്ടു പിനാകപാണി
വക്ഷസ്സുചേൎന്നരുളുമായവളോടിണങ്ങി-
യൊട്ടൊന്നു കൌതുകമിയന്നു മയങ്ങുവാനായ്. 84

സമ്മൂൎച്ഛനം വിബുധഗായകർ കൈശികത്തിൽ
പാടീടവേ വിമലമംഗളഗീതകങ്ങൾ,
പൊൻതാമരക്കുളമൊടൊപ്പമവൻ പ്രഭാത-
കാലത്തുണൎന്നു വിബുധസ്തവനീയനീശൻ. 85

കെട്ടിപ്പിടിച്ചതഴിയുന്ന വധൂവരന്മാ-
ൎക്കപ്പോഴണഞ്ഞു പരിചര്യകൾ ചെയ്തുനിന്നു,
ആ മാനസോൎമ്മികളിളക്കി നവാബ്ജഗന്ധി-
യഗ്ഗന്ധമാദനവനാന്തചരൻ സമീരൻ. 86

ഊൎന്നുള്ള ചേലയിലെഴുന്നുടവൊക്കെ നീക്കി-
ച്ചാൎത്തീടവേ പ്രിയതമാവിമലോരുഭാഗേ
ചേരുന്ന ചാരുനഖരേഖകൾ കണ്ടു ചിത്ത-
മാടിശ്ശിവൻ പ്രിയയെയന്നു തടഞ്ഞുനിൎത്തി. 87

ക്കൂടം പ്രജാഗരതയാൽ നയനം കലങ്ങി-
യോഷ്ഠം മുറിഞ്ഞുമളകങ്ങൾ തുലോമുലഞ്ഞും,

മാഞ്ഞുള്ള പൊട്ടൊട്ടുമവൻ പ്രിയതൻ മുഖത്തെ
നോക്കിച്ചിരം പ്രണയി മോദമിയന്നു വാണു. 88

വാരം ചുളുക്കുകളിയന്ന വിരിപ്പു ചേൎന്നും
കെട്ടററു കൂടി നടുവാൎന്നരഞ്ഞാണിനോടും
കാല്പാടു ചേൎന്നുമരുളും ശയനം പ്രഭാത-
കാലം പുലൎന്നിടുകിലും പ്രഭു വിട്ടതില്ല. 89

വൻതൃഷ്ണ രാപ്പകലുയൎത്തിടുമാ പ്രിയാസ്യ-
പ്പൂന്തേൻ സ്വദിപ്പതിനെഴുന്നൊരു വാഞ്ഛമൂലം
കാണാൻ വരുന്നൊരു ജനത്തിനു നല്കിയില്ല
തൻദൎശനം വിജയ വന്നു പറഞ്ഞപോതും. 90

അവളിലലിയുമുള്ളാൽ രാപ്പകൽഭ്ഭേദമില്ലാ-
തൃതുവവനൊരു രാപോൽ പോക്കി നൂററമ്പതീശൻ;
നവസുരതസുഖത്തിൽ തൃഷ്ണ തീൎന്നീല, വെള്ളം
പെരുകിലുമുദധിസ്ഥൻ ബാഡവാഗ്നിക്കുപോലെ. 91



ഒന്നാംസൎഗ്ഗം 18-നും 19-നും ഇടയ്ക്കു അച്ചടിക്കാൻ വിട്ടുപോയ ശ്ലോകം.

കാലക്രമത്തിലനുരൂപഗുണാഢ്യരായൊ-
രാദ്ദിവ്യദമ്പതികൾ കേളികളാടി വാഴ്കേ
താരുണ്യഭംഗികൾ വളൎന്നു വിളങ്ങിയുള്ള
ശൈലേന്ദ്രപുത്രി സുഖമോടു ധരിച്ചു ഗൎഭം.

